# സ്നേഹത്തിന്റെ സ്വാതന്ത്ര്യം

## ഒരു മഹാ രഹസ്യം

**യാഥാർത്ഥ്യത്തിന്റെ ഹൃദയസ്ഥാനത്ത് ഒരു മഹാ രഹസ്യമായി,**
**പരിശുദ്ധാത്മാവിലുള്ള സർഗ്ഗാത്മക സ്വാതന്ത്ര്യത്തോടൊപ്പം**
**എല്ലാറ്റിനെയും ഒന്നിപ്പിക്കുന്ന സ്നേഹം.**
**ഒരു മനുഷ്യന്റെ ദർശനം**

**ഒരു ആദ്ധ്യാത്മിക ആത്മകഥ**

### ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ്

ലോകപ്രശസ്ത വേദശാസ്ത്രജ്ഞനും, ദാർശനികനും, ചിന്തകനും, ഗ്രന്ഥകാരനും. 1922 ഓഗസ്റ്റ് 9-ന് തൃപ്പൂണിത്തുറയിൽ ജനിച്ചു. പിതാവ് : പൈലി, മാതാവ് : ഏലി. 1937-ൽ മെട്രിക്കുലേഷൻ പരീക്ഷ പാസ്സായി. അതുകഴിഞ്ഞ് പത്രലേഖകൻ (1937-'42), ട്രാൻസ്പോർട്ട് കമ്പനിയിൽ ഗുമസ്തൻ, പി. ആൻഡ് ടി. വകുപ്പിൽ ഗുമസ്തനും പോസ്റ്റ്മാസ്റ്ററും (1942-'47). അക്കാലത്ത് പി. ആൻഡ് ടി. യൂണിയൻ തിരുവിതാംകൂർ - കൊച്ചി അസ്സോസിയേറ്റ് സെക്രട്ടറി. പിന്നീട് എത്യോപ്യയിൽ സർക്കാർ സ്കൂളുകളിൽ അദ്ധ്യാപകൻ (1947-'50). അമേരിക്കൻ സർവ്വകലാശാലകളിൽ പഠിച്ച് ഉന്നതബിരുദങ്ങൾ നേടി (1950-'54). ആലുവാ ഫെലോഷിപ്പ് ഹൗസ് ബർസാർ ആയി പ്രവർത്തിച്ചു (1954-'56). എത്യോപ്യൻ ചക്രവർത്തി ഹെയ്‌ലി സെലാസിയുടെ പേഴ്സണൽ അസിസ്റ്റന്റും ഉപദേശകനും (1956-'59). 1959 ജനുവരിയിൽ ശെമ്മാശനായി. യേൽ സർവ്വകലാശാലയിലും ഓക്സ്ഫഡിലും ഉപരിപഠനം നടത്തി (1959-'61). 1961-ൽ വൈദികനായി. ക്രൈസ്തവസഭകളുടെ അഖിലലോക കൗൺസിലിന്റെ (W.C.C.) അസോസിയേറ്റ് ജനറൽ സെക്രട്ടറിയായി പ്രവർത്തിച്ചു (1962-'67). സോവിയറ്റ് യൂണിയനിലേക്കു പോയ W.C.C.യുടെ ഡെലിഗേഷന്റെയും (1962), യുനെസ്കോ ഡെലിഗേഷന്റെയും (1967) നേതാവ്. 1967 മുതൽ 1996 വരെ ഓർത്തഡോക്സ് സെമിനാരിയുടെ പ്രിൻസിപ്പൽ. 1975-ൽ മെത്രാപ്പോലീത്തായായി. 1976 മുതൽ 1996 വരെ ഡൽഹി ഭദ്രാസന മെത്രാപ്പോലീത്താ. ക്രൈസ്തവസഭകളുടെ ലോകകൗൺസിൽ (W.C.C.) പ്രസിഡന്റുമാരിലൊരാളായി പ്രവർത്തിച്ചു (1983-'91). ലോകസമാധാനത്തിന്റെയും സൗഹൃദത്തിന്റെയും സന്ദേശവുമായി ആഗോളതലത്തിൽ സഞ്ചരിച്ചു. ഒട്ടധികം അന്താരാഷ്ട്ര സംഘടനകളുടെ നേതൃത്വം വഹിച്ചിരുന്നു. സോവിയറ്റ് ലാൻഡ് നെഹ്റു അവാർഡ്, ഓട്ടോ നുഷ്കെ പ്രൈസ് ഫോർ ദി പീസ് (ജർമ്മനി) തുടങ്ങി ഇരുപതോളം രാജ്യാന്തര അവാർഡുകളും ഒട്ടേറെ ബഹുമതികളും ലഭിച്ചിട്ടുണ്ട്. ഗ്രിഗറി ഓഫ് നിസ്സായെക്കുറിച്ചുള്ള ഗവേഷണപഠനത്തിന് 1975-ൽ സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്ന് ഡോക്ടറേറ്റ്. കൂടാതെ റഷ്യയിലെ ലെനിൻഗ്രാഡ് തിയോളജിക്കൽ അക്കാഡമി, ഹംഗറിയിലെ ബുഡാപ്പസ്റ്റ് ലൂതറൻ തിയോളജിക്കൽ അക്കാഡമി, ചെക്കോസ്ലോവാക്യയിലെ ജാൻഹസ് ഫാക്കൽറ്റി എന്നിവിടങ്ങളിൽ നിന്ന് ഓണററി ഡോക്ടറേറ്റ്. ജോയ് ഓഫ് ഫ്രീഡം, ഫ്രീഡം ഓഫ് മാൻ, കോസ്മിക്മാൻ, ഹ്യൂമൻ പ്രസൻസ്, എൻലൈറ്റൻമെന്റ് ഈസ്റ്റ് ആന്റ് വെസ്റ്റ്, സയൻസ് ഫോർ സെയിൻ സൊസൈറ്റീസ്, എ ലൈറ്റ് റ്റൂ ബ്രൈറ്റ്, എ ഹ്യൂമൻ ഗോഡ് തുടങ്ങി 21 ഇംഗ്ലീഷ് ഗ്രന്ഥങ്ങളും 8 മലയാളഗ്രന്ഥങ്ങളും രചിച്ചിട്ടുണ്ട്. പുസ്തകരൂപത്തിൽ പ്രസിദ്ധീകരിക്കപ്പെടാത്ത മലയാളം, ഇംഗ്ലീഷ്, ജർമ്മൻ, ഫ്രഞ്ച് എന്നീ ഭാഷകളിലുള്ള പ്രബന്ധങ്ങൾ ആയിരത്തോളമുണ്ട്. 1996 നവംബർ 24-നു കാലം ചെയ്തു. ഓർത്തഡോക്സ് സെമിനാരി ചാപ്പലിൽ അന്ത്യവിശ്രമംകൊള്ളുന്നു.

# സ്നേഹത്തിന്റെ സ്വാതന്ത്ര്യം

## ഒരു മഹാ രഹസ്യം

### ഒരു ആദ്ധ്യാത്മിക ആത്മകഥ

## പൗലോസ് മാർ ഗ്രിഗോറിയോസ്

വിവർത്തനം

**എം. കുര്യൻ**

**മാർ ഗ്രിഗോറിയോസ് ഫൗണ്ടേഷൻ**
**ഓർത്തഡോക്സ് സെമിനാരി**
**കോട്ടയം - 686 001**

**വില: 80.00**

---

**സ്നേഹത്തിന്റെ സ്വാതന്ത്ര്യം**
**(ഒരു ആദ്ധ്യാത്മിക ആത്മകഥ)**

**പൗലോസ് മാർ ഗ്രിഗോറിയോസ്**

| | | |
|---|---|---|
| മൂലകൃതി | : | ***Love's Freedom***<br>***A Grand Mystery***<br>A Spiritual Autobiography |
| വിവർത്തനം | : | എം. കുര്യൻ |
| പ്രസാധകർ | : | മാർ ഗ്രിഗോറിയോസ് ഫൗണ്ടേഷൻ<br>ഓർത്തഡോക്സ് സെമിനാരി<br>കോട്ടയം - 686 001 |
| ഒന്നാംപതിപ്പ് | : | 1999 നവംബർ 24 |
| കോപ്പികൾ | : | 1000 |
| കവർ ഡിസൈൻ | : | ബീം, കോട്ടയം |
| ഡി. റ്റി. പി. | : | സോഫിയാ, കോട്ടയം |

**Rs. 80.00**

## ഉള്ളടക്കം



# പ്രസാധകക്കുറിപ്പ്

സമാരാധ്യനായ പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ ഇംഗ്ളീഷിൽ രചിച്ച അപൂർണ്ണമായ ആത്മകഥ അദ്ദേഹത്തിന്റെ ഒന്നാം ചരമവാർഷികത്തിൽ മാർ ഗ്രിഗോറിയോസ് ഫൗണ്ടേഷൻ പ്രസിദ്ധീകരിച്ചു. ആത്മകഥാപരമായ അദ്ദേഹത്തിന്റെ മറ്റുചില രചനകളും ചേർത്ത് പ്രസിദ്ധീകരിച്ച ആ പുസ്തകം (Love's Freedom: A Grand Mystery) ഇതിനോടകം ശ്രദ്ധേയമായിക്കഴിഞ്ഞു.

വായനക്കാരുടെ ഹൃദയങ്ങളെ ആർദ്രമാക്കുന്ന അദ്ദേഹത്തിന്റെ ബാല്യകാലജീവിതവും എത്യോപ്യയിലെ പ്രശസ്തമായ സേവനരംഗങ്ങളും മാത്രമേ മുഖ്യമായി എഴുതി പൂർത്തിയാക്കാൻ തിരുമേനിക്ക് കഴിഞ്ഞുള്ളു. സ്വന്തം കമ്പ്യൂട്ടറിൽ എഴുതിക്കൊണ്ടിരുന്ന ആ പുസ്തകത്തിന്റെ എല്ലാ അദ്ധ്യായങ്ങളുടെയും ശീർഷകങ്ങൾ നൽകിയിരുന്നു. എന്നാൽ 1993-ൽ ഓക്സ്ഫഡിൽ നിന്ന് ജർമ്മനിയിലേക്ക് പറന്ന വിമാനത്തിൽ വച്ച്, ഇടതുവശം തളർന്ന്, രോഗക്കിടക്കയിലേക്ക് വീണ തിരുമേനിക്ക് ബാക്കി അധികമൊന്നും എഴുതി പൂർത്തിയാക്കാൻ സാവകാശം ലഭിച്ചില്ല.

തന്റെ രോഗക്കിടക്കയെ ആത്മികവും ബൗദ്ധികവുമായ അന്വേഷണത്തിന്റെ ശരശയ്യയാക്കി മാറ്റിയ തിരുമേനിക്ക് വേദനകൾ ഒരിക്കലും അന്യമായിരുന്നില്ല. വിശ്വാസപൂർവ്വം ക്രിസ്തുവിൽ സമർപ്പിക്കപ്പെട്ട ആ വേദനകളാണ് തന്റെ ആത്മകഥയുടെ സംവേദനരഹസ്യം. ഇംഗ്ളീഷിൽ തന്റെ വാമൊഴിക്കുള്ള ഒഴുക്കും വഴക്കവും എഴുതുമ്പോൾ ലഭിക്കാറില്ല എന്ന് തിരുമേനി പറയുമായിരുന്നു. എങ്കിലും സുഭഗമായ രചനയാണ് അദ്ദേഹത്തിന്റെ ആത്മകഥയെന്ന് വായനക്കാർ സാക്ഷിക്കുന്നു.

വിശുദ്ധനായ അസീസ്സിയിലെ ഫ്രാൻസിസ് മുതൽ "വിശ്വ സഭാവേദിയിലെ വിശ്രുതനായിക" സാറാ ചാക്കോ വരെയുള്ള പല മഹൽവ്യക്തികളുടെ ജീവചരിത്രമെഴുതി കൃതഹസ്തനായ ശ്രീ എം. കുര്യനാണ് ഈ കൃതിയുടെ വിവർത്തനം നിർവ്വഹിച്ചിരിക്കുന്നത്. സാഹിത്യം, വേദശാസ്ത്രം, ജർണ്ണലിസം തുടങ്ങിയ മേഖലകളിലെല്ലാം കൈവന്ന വിപുലമായ പരിചയസമ്പത്ത് ഈ തർജ്ജമയിൽ അദ്ദേഹത്തിന് സഹായകമായി. സഭയുടെയും സമൂഹത്തിന്റെയും തീർത്ഥാടനപാതയിൽ തിരിച്ചറിവിന്റെ വെളിച്ചം വിതറുന്ന നിരവധി പ്രകാശസ്രോതസുകളെ ശ്രീ എം. കുര്യൻ നമുക്ക് പരിചയപ്പെടുത്തിയിട്ടുണ്ട്. ഈ വിവർത്തനവും ആ കുലീനയത്നത്തിന്റെ ഭാഗമാണ്.

ഇതിനുവേണ്ടി പ്രവർത്തിച്ച എല്ലാവരോടും, പ്രത്യേകിച്ച്, ഈ ഗ്രന്ഥം സ്പോൺസർ ചെയ്ത ശ്രീ കെ. വി. തോമസിനോടും നന്ദിയും സ്നേഹവും രേഖപ്പെടുത്തിക്കൊണ്ട് സന്തോഷപൂർവ്വം ഞങ്ങൾ "സ്നേഹത്തിന്റെ സ്വാതന്ത്ര്യം" പ്രകാശിപ്പിച്ചുകൊള്ളുന്നു.

**കോട്ടയം** **പ്രസിഡണ്ട്**
**24-10-1999** **മാർ ഗ്രിഗോറിയോസ് ഫൗണ്ടേഷൻ**

## അദ്ധ്യായം 1

# യോഗ്യതാപത്രം: വ്യക്തിപരമായ കുമ്പസാരത്തിന് ഒരു ക്ഷമാപണം

ഇത് എന്റെ കഥ. അത് എന്നിലും എന്റെ ചുറ്റിലുമായി വാസ്തവത്തിൽ എങ്ങനെ സംഭവിച്ചു എന്നു പറയാൻ കഴിഞ്ഞിരുന്നെങ്കിൽ എന്നു ഞാൻ ആശിച്ചുപോകുന്നു. എനിക്ക് ഇപ്പോഴുള്ളതിനേക്കാൾ കൂർമമായ ഓർമശക്തി അതിനു വേണ്ടിവരും. അതുമാത്രം പോരാ. ഉദാഹരണത്തിന്, സ്വയം തുറന്നു പ്രകാശിപ്പിക്കാൻ ഭയമില്ലാത്ത ഒരുൽകൃഷ്ടമനസ്സ് അതിനാവശ്യമാണ്. കൂടുതൽ സത്യസന്ധതയോടെ ഉള്ളിലേക്കു നോക്കാൻ കഴിവുള്ള ഭദ്രമായ ഒരു വ്യക്തിത്വബോധം അതിനുവേണം. പൊങ്ങച്ചത്തിനോ വീമ്പിളക്കാനോ ഉള്ള ആവശ്യത്തിൽനിന്നു സ്വാതന്ത്ര്യം വേണം. അർഹമായ സ്ഥാനങ്ങൾക്കു പ്രശംസ അർപ്പിക്കാനും മറ്റുള്ളവരോടുള്ള അനേകമനേകം കടപ്പാട് വകവച്ചുകൊടുക്കാനും കഴിവുവേണം. സ്വന്തം നേട്ടങ്ങളെപ്പറ്റിയും പരാജയങ്ങളെപ്പറ്റിയും സംസാരിക്കുമ്പോൾ, നേട്ടങ്ങൾ വാനോളം പുകഴ്ത്താതെ സ്വന്തം സാധാരണത്വത്തെ തുറന്നുകാണാനുള്ള സന്നദ്ധതയും ആവശ്യമായിത്തീരും.

എന്റെ ഓർമ്മശക്തി അത്ഭുതാവഹമാംവിധം കൃത്യമാണെങ്കിൽ പോലും, സ്വന്തം കഥ പറയുമ്പോൾ വ്യാഖ്യാനങ്ങളെ വസ്തുതകളിൽനിന്നു പരിച്ഛേദം ഒഴിച്ചുനിറുത്തുക അസാദ്ധ്യമാണെന്ന് എനിക്കു നന്നായി അറിയാം. മാത്രമല്ല, ഞാൻ ഓർക്കുന്ന കാര്യങ്ങൾപോലും പൂർണമായി വെളിപ്പെടുത്താൻ എനിക്കു ധൈര്യംപോരാ. എന്റെ കഥയിൽ എനിക്കു ലജ്ജ തോന്നുന്ന വളരെയേറെ കാര്യങ്ങളുണ്ട്. ചില കാര്യങ്ങൾ ഓർക്കുന്നതുപോലും എനിക്കു മനംപിരട്ടലുണ്ടാക്കും. ചില കാര്യങ്ങൾ എന്റെ ഓർമ്മയുടെ ഉപബോധതലത്തിൽ നിന്നും അബോധതലത്തിൽനിന്നും കുഴിച്ചു പുറത്തെടുക്കാൻ എനിക്കു കരുത്തുപോരാ. എന്നെ സംബന്ധിക്കുന്ന മറ്റുചില സംഭവങ്ങൾ പുറത്താക്കുന്നത് മറ്റുചിലർക്ക് അപകീർത്തികരമായേക്കും.

അതുകൊണ്ട് ഞാൻ എന്തെഴുതിയാലും മറ്റുള്ളവരിൽ ഒരു മതിപ്പുളവാക്കണമെന്ന ആഗ്രഹം എന്റെ സാക്ഷ്യത്തെ കോട്ടിമാട്ടും. കയ്യടി എനിക്ക് ഇഷ്ടമാണ്. മിക്ക മനുഷ്യരെയുംപോലെ കുറ്റപ്പെടുത്തലും ശാസനയും എന്നെ വേദനിപ്പിക്കുന്നു. താറാവിന്റെ പുറത്തുനിന്നു വെള്ളത്തുള്ളികൾ തെറിച്ചുപോകുന്നതുപോലെ നിന്ദയും സ്തുതിയും ഒരുപോലെ എന്നെ സ്പർശിക്കാതെ തൊലിപ്പുറത്തുനിന്നും തെറിച്ചുപോകുന്നവിധത്തിലുള്ള ആത്മിക നില ഞാൻ പ്രാപിച്ചിട്ടില്ല. മറ്റുള്ളവർ എനിക്കെതിരായി എന്തെങ്കിലും പറയുമ്പോൾ ഞാൻ അസന്തുഷ്ടനാകും. അനുകൂലമായ ഒരു പുസ്തകാഭിപ്രായം എന്നെ എത്രയധികം സന്തുഷ്ടനാക്കുമെന്നോ!

ഇങ്ങനെയല്ല നടക്കേണ്ടതെന്ന് തത്വത്തിൽ എനിക്കറിയാം. എന്റെ ആത്മാഭിമാനം മറ്റുമനുഷ്യർ എന്നെപ്പറ്റി നടത്തുന്ന വിലയിരുത്തലിനെ ആശ്രയിച്ചായിരുന്നുകൂടാ. എന്റെ എല്ലാ പരാജയങ്ങളും തെറ്റുകളും കുറ്റങ്ങളും ഉണ്ടായിട്ടും ദൈവം എന്നെ സ്നേഹിക്കുന്നുവെന്ന ലളിതമായ വസ്തുതകൊണ്ടു തന്നെ ഞാൻ എന്നെ വിലമതിക്കണം, സ്നേഹിക്കണം. തത്വത്തിൽ ഇതെനിക്കറിയാം. പക്ഷെ പ്രയോഗത്തിൽ ആ സമചിത്തതപൂർണ്ണമായി നേടണമെങ്കിൽ ദൈവസ്നേഹത്തിൽ എന്റെ വേരുകൾ ആഴ്ന്നിറങ്ങണം. ദൈവത്തിന്റെ കരുതലും ആശ്രയിക്കാവുന്ന സ്നേഹവും എന്നെ ചുറ്റിപ്പൊതിയുന്നുവെന്നും അവിടെ ഞാൻ സുരക്ഷിതനാകുന്നുവെന്നുമുള്ള ബോധം വർദ്ധിക്കുന്നതോടെ മറ്റുള്ളവരുടെ സ്തുതിവാക്കുകളോ ആരോപണങ്ങളോ ശാസനകളോ പ്രശംസകളോ നിരാകരണമോ അംഗീകാരമോ എന്നെ ബാധിക്കാതെ കഴിക്കുന്നതിനുള്ള കഴിവ് എന്നിൽ വളരും. അങ്ങനെയുള്ള സുരക്ഷിതത്വബോധം ഇപ്പോൾ എന്നിൽ സാമാന്യം തരക്കേടില്ല എന്നല്ലാതെ പൂർണ്ണമാണെന്നോ അതിനടുത്തെങ്ങാൻ എത്തുമെന്നോ പറഞ്ഞുകൂടാ.

അങ്ങനെയെങ്കിൽ എന്റെ ഈ വിചിത്രമായ 'ആദ്ധ്യാത്മിക ആത്മകഥ'യുടെ സാംഗത്യമെന്താണ്? എന്തിന് ആരെങ്കിലും ഇതു വായിക്കണം? എന്തിനാണു ഞാനിത് എഴുതുന്നത്?

ആദ്യത്തേത് ഒരു സ്വാർത്ഥചിന്തയാണ്. ഞാൻ ജീവിതത്തിൽ നിന്നു പഠിച്ച കാര്യങ്ങൾ എനിക്കുതന്നെ ഒന്നു കാണണം – അവയിൽ അധികപങ്കും ജീവിതത്തിൽ പ്രായോഗികമാക്കാൻ എനിക്കു കഴിഞ്ഞില്ലെന്നു വരുകിലും. ഒരു നവജാതശിശുവായി ഞാൻ ഈ ഭൂമിയിൽ എത്തിയിട്ട് ഏതാണ്ട് 71 സംവത്സരമാകുന്നു. ഏതാണ്ടു പൂർണ്ണമെന്നു പറയാവുന്ന ഈ ജീവിതത്തിൽ ഈ വർഷങ്ങളിലൂടെ ഞാൻ പല കാര്യങ്ങൾ പഠിച്ചുകാണണം. പല ഉൾക്കാഴ്ചകൾ കൈക്കലാക്കിയിരിക്കണം. അവയെ പങ്കിടുന്ന പക്ഷം പലർക്കും അവ



പ്രയോജനപ്രദമായേക്കും. സമൂഹത്തിലുള്ള എന്റെ പ്രതിച്ഛായയിലൂടെ എന്നെ അറിഞ്ഞിട്ടുള്ളവർ ഈ ഗ്രന്ഥത്തിൽ പറയുന്ന പല കാര്യങ്ങളിലും നിരാശരായേക്കാം. ഒരു പക്ഷെ അതങ്ങനെതന്നെ ഇരിക്കുന്നതാണു നല്ലത്. വ്യാജ പ്രതിച്ഛായകൾ സ്ഥിരമായ നിലനില്പ് അർഹിക്കുന്നില്ല. ഞാൻ ജീവിതത്തിൽ നിന്നു പഠിച്ച കാര്യങ്ങളെപ്പറ്റി എനിക്കെന്തുപറയാൻ കഴിയുമെന്നു കാണണമെന്നുണ്ട്. അതു പറയുന്നതുതന്നെ എന്നെ സംബന്ധിച്ചിടത്തോളം പുതിയ ഒരു പഠനമായിരിക്കും. മറുവശത്താകട്ടെ, എന്റെ അനുഭവങ്ങൾ, ഞാൻ പറയുന്ന കാര്യങ്ങൾ ഇവിടെ ഉപന്യസിക്കുന്നതിനുള്ള എന്റെ സാക്ഷ്യപത്രമായി കരുതാം. മറ്റൊരിടത്ത്, തീർത്തും വിരസമല്ലാത്ത എന്റെ ജീവിതത്തിന്റെ ഒരു ഒഴുക്കൻ ബാഹ്യരേഖ കൊടുക്കാൻ ശ്രമിക്കുന്നുണ്ട്.

രണ്ടാമത്, എനിക്കും മറ്റുള്ളവർക്കും വേണ്ടി ചെയ്ത കാര്യങ്ങൾക്ക് ദൈവത്തോട് നന്ദി പറയണമെന്നുണ്ട്. മനുഷ്യരാശിയോടു ചേർന്ന് എനിക്ക് ദൈവത്തെ സ്തുതിക്കണം; ആദരിക്കണം. എന്റെ സ്തുതി സ്തോത്രങ്ങളുടെ കീർത്തനങ്ങൾ വളരെ ചുരുക്കം മനുഷ്യർ മാത്രമേ കേൾക്കുകയുള്ളായിരിക്കാം. എന്നിലും എന്റെ വാക്കുകളിലും പ്രവൃത്തികളിലും നന്മയായിട്ടുള്ളതെല്ലാം പൂർണ്ണമായും ദൈവത്തിൽനിന്നു വന്നതാണെന്ന് എനിക്കു തുറന്നു സമ്മതിക്കണം. കാരണം സർവ്വനന്മയുടെയും സ്രോതസ്സ് അവിടുന്ന് ആകുന്നു. അതു ഞാൻ അംഗീകരിക്കുന്നു.

ദൈവാഭിമുഖ്യമുള്ള ഇത്തരം ഭാഷതന്നെ ചില വായനക്കാർക്ക് അരോചകമായിതോന്നിയേക്കാം. ചിലർക്ക് ഏതു ദൈവഭാഷയും (God - language) തത്വജ്ഞാനദൃഷ്ട്യാ സന്ദേഹാസ്പദമായും അതിരുകടന്ന ഭക്തി പ്രകടനമായും കപടഭക്തിപ്രകടനമായും തോന്നാം. ഇക്കാരണങ്ങളാൽ അതിന്റെ വിശ്വസനീയത അവർക്കു നഷ്ടപ്പെടുകയും ചെയ്യും.

രണ്ടു കാരണങ്ങളാൽ ഞാൻ അവരോടു പൊതുവേ യോജിക്കുന്നു. മനുഷ്യമതത്തിന്റെയും തത്വജ്ഞാനത്തിന്റെയും ചരിത്രത്തിൽ യുക്തിഭദ്രമോ കാല്പനികമായി കുറ്റമറ്റതോ ആയ ഒരു താത്വിക ദൈവവിശ്വാസം ഉള്ളതായി എനിക്കറിവില്ല. ക്രൈസ്തവരായ എന്റെ മിക്ക ദൈവശാസ്ത്രസഹപ്രവർത്തകരുടെയും തത്വജ്ഞാനപരമായ പച്ചപരമാർത്ഥതയിൽ നിന്ന് വളരെയേറെ കഷ്ടപ്പെട്ടിട്ടുള്ള ഒരാളാണു ഞാൻ. വിമർശനാത്മകമായ ആധുനിക യുക്തിവിചാരത്തിന്റെ ലോകത്തിൽ ദൈവ – ഭാഷ തത്വജ്ഞാനദൃഷ്ട്യാ പ്രശ്നസങ്കുലമാണെന്ന് എനിക്കു നന്നായറിയാം.

മനുഷ്യചരിത്രത്തിൽ ദൈവ-ഭാഷ (God-talk) ഇത്രയേറെ

അയഥാർത്ഥമായും അബദ്ധജടിലമായും കേൾക്കായ കാലഘട്ടം മുമ്പുണ്ടായിട്ടില്ലെന്നും എനിക്കു ബോധമുണ്ട്. മൗലികമായും പ്രവർത്തനരീതി പ്രകാരവും ദൈവത്തെ പ്രധാനമെന്നു നാം പരിഗണിക്കുന്ന സകലത്തിൽ നിന്നും – നമ്മുടെ ശാസ്ത്ര – സാങ്കേതിക രംഗത്തുനിന്നും, നമ്മുടെ സാഹിത്യത്തിൽ നിന്നും, കലാ – സംഗീതരംഗങ്ങളിൽ നിന്നും, പൗരധർമ്മരംഗത്തു നിന്നും, ഭരണവ്യവസ്ഥിതിയിൽ നിന്നും, നമ്മുടെ സാമൂഹ്യശാസ്ത്രങ്ങളിൽ നിന്നും, നമ്മുടെ വിദ്യാഭ്യാസ സമ്പ്രദായത്തിൽ നിന്നും, നമ്മുടെ ആരോഗ്യ (ശാസ്ത്രവും കലയും) വ്യവസ്ഥയിൽ നിന്നും – നാം നിർമാർജനം ചെയ്തിരിക്കുന്നു. ഇങ്ങനെ വിചിത്രമായ ആധുനിക മതേതര നാഗരികതയിൽ അവിശ്വസനീയമാംവിധം കൂടുതലായി നാം ദൈവത്തെപ്പറ്റി സംസാരിക്കാറുണ്ട്. നാം ദൈവത്തെ നമ്മുടെ ജീവിതത്തിൽനിന്നു തീർത്തും നിഷ്കാസനം ചെയ്തിട്ടില്ലെന്നു നമ്മെത്തന്നെ ബോധ്യപ്പെടുത്താൻ വെപ്രാളംപിടിച്ചരീതിയിൽ കഠിനയത്നം ചെയ്യുന്നതുപോലെ.

ഒരുപക്ഷേ, ദൈവത്തെ പരാമർശിക്കാതെ തന്നെ അതേ കാര്യങ്ങൾ പറയാനും എനിക്കു കഴിഞ്ഞേക്കും. എന്നാൽ പണ്ഡിതലോകത്തിലോ ഉൽകൃഷ്ട സദസ്സുകളിലോ ദൈവത്തെപ്പറ്റി പറഞ്ഞുകൂടാ എന്ന വിലക്ക് ഉല്ലംഘിക്കാൻ ഉള്ളിൽ നിന്നൊരു പ്രേരണ എന്നെ ഹേമിക്കുന്നു. ദൈവനാമം വൃഥാ ഉപയോഗിക്കാൻ എനിക്കാഗ്രഹമില്ല. അതിനെ ദുരുപയോഗപ്പെടുത്തി രാഷ്ട്രീയനേട്ടം കൊയ്യുവാനും ഞാൻ ഉദ്ദേശിക്കുന്നില്ല. അതേസമയം ധിക്കാരം മുറ്റിയ മതനിരപേക്ഷസംസ്ക്കാരത്തിന്റെ ഭീഷണിക്കു വഴങ്ങാനും എനിക്കാഗ്രഹമില്ല. മനുഷ്യജീവി സ്വയം ഉത്ഭൂതമായി നിലനില്ക്കുന്നതാണെന്നും അല്ലെങ്കിൽ പ്രകൃതിസഹജമായ പരിണാമത്തിന്റെ ഫലമായി ഒരു അത്യാഹിതമെന്നോണം സംഭവിച്ചതാണെന്നും ആ നിലയ്ക്ക് ദൈവത്തോട് മനുഷ്യന് ഒരു കടപ്പാടുമില്ലെന്നുമുള്ള ഒരു സിദ്ധാന്തമാണ് ആ മതനിരപേക്ഷസംസ്ക്കാരം എന്റെമേൽ അടിച്ചേൽപ്പിക്കാൻ ശ്രമിക്കുന്നത്. ആ സിദ്ധാന്തത്തെ പിന്താങ്ങുന്നതായി യാതൊരു തെളിവുമില്ല. ശാസ്ത്രത്തിന് ഒരു ദൈവസങ്കല്പം (God hypothesis) ആവശ്യമില്ലെന്നു പറയുമ്പോൾ ലാപ്ലെയ്സ് ധിക്കാരിയായ ഒരു കൗമാരപ്രായക്കാരനെപ്പോലെ സംസാരിക്കുന്നതായി ഞാൻ കണ്ടിട്ടുള്ള തെളിവുകൾ എന്നെ ബോദ്ധ്യപ്പെടുത്തുന്നു. എന്റെ ദൈവ – സിദ്ധാന്തം (God - concept) മറ്റുള്ളവരുടെമേൽ അടിച്ചേൽപ്പിക്കാൻ എനിക്കു ലവലേശം ആഗ്രഹമില്ല. അതേസമയം ദൈവം നിലവിലുണ്ട് എന്നതിനു അവിതർക്കിതമായ തെളിവു നല്കാൻ ശാസ്ത്രത്തിനു കഴിവില്ലെന്ന കാരണത്താൽ സർവ്വജീവന്റെയും സ്രോതസ്സും അടിസ്ഥാനവും വഴികാട്ടിയുമായവനെ സ്തുതിക്കുന്നതിൽ നിന്ന് ഒഴിഞ്ഞിരിക്കാൻ എനിക്കു നിർവാഹമില്ലെന്നുകൂടി പറഞ്ഞുവയ്ക്കട്ടെ.



മൂന്നാമത്തെ കാരണവും, കുറഞ്ഞപക്ഷം എന്നെ സംബന്ധിച്ചെങ്കിലും, ശ്രദ്ധേയംതന്നെ. മൂന്നോ നാലോ പുസ്തകങ്ങൾ എന്റെ മസ്തിഷ്ക്കത്തിലുണ്ട്. തൃപ്തികരമായ രീതിയിൽ അവ പൂർത്തിയാക്കാൻ ഇനി സമയംകിട്ടുമെന്നു തോന്നുന്നില്ല. നാലു ഭൂഖണ്ഡങ്ങളിലും അനേകം സംസ്ക്കാരങ്ങളിലുമായി നീണ്ടുകിടക്കുന്ന സുദീർഘജീവിതത്തിൽ ഞാൻ കണ്ടുമുട്ടിയ ആശയങ്ങളിലും പ്രത്യയശാസ്ത്രങ്ങളിലും ചിലതു പ്രത്യവലോകനം ചെയ്യുന്ന അവസരമായിക്കൂടി ഞാൻ ഈ ഗ്രന്ഥത്തെ ഉപയോഗിക്കാം. എന്റെ ജീവിതകഥ രചിക്കാൻ പല ആളുകളും എന്നോട് ആവശ്യപ്പെട്ടിട്ടുണ്ട്. അതുകൊണ്ട് വായനക്കാരുടെ അനുവാദത്തോടുകൂടി, എന്റെ ജീവിതകഥ ജീവിതസായാഹ്നത്തിൽ മനസ്സിൽ തിങ്ങിക്കൂടുന്ന അനേകം ആശയങ്ങളെ സ്പർശിക്കാനുള്ള ചട്ടക്കൂടായി ഞാൻ ഉപയോഗിക്കട്ടെ.

എന്റെ വായനക്കാരെ ഞാൻ മുഷിപ്പിക്കുകയല്ലെങ്കിൽ, എന്റെ ജീവിതകഥയുടെ രത്നച്ചുരുക്കം ഏതാനും ഖണ്ഡികകളിൽ അവതരിപ്പിക്കാൻ എന്നെ അനുവദിച്ചാലും. എന്റെ ജീവിതത്തിന്റെ ആകമാനചട്ടക്കൂട് ഓരോ സംഭവത്തെയും ശരിയായ വീക്ഷണകോണത്തിൽ പ്രതിഷ്ഠിക്കാൻ ഒരുപക്ഷേ ഉതകിയേക്കാം. എന്റെ ജീവിതം ലോകവ്യാപകവും ഭൂഖണ്ഡാന്തരവ്യാപ്തവും വിവിധ സംസ്ക്കാരങ്ങളെ സ്പർശിക്കുന്നതുമായിപ്പോയി.

## II. എന്റെ ജീവിതത്തിന്റെ ഒരു ലഘു രേഖാചിത്രം

രണ്ടു ഘട്ടങ്ങളിലായി (1947–'50, 1956–'59) ഞാൻ ആറിൽപരം വർഷം ആഫ്രിക്കയിൽ ജീവിച്ചു. അതിൽ അധികപങ്കും എത്യോപ്യയിലായിരുന്നു. ആ ഭൂഖണ്ഡത്തിൽ ഒരു ഡസനിലേറെ മറ്റു രാജ്യങ്ങൾ സന്ദർശിക്കുകയും ചെയ്തു. ഏഴുവർഷക്കാലം ഞാൻ അമേരിക്കൻ ഭൂഖണ്ഡത്തിൽ ചെലവഴിച്ചു (1950–'54, 1959–'60 എന്നിങ്ങനെ രണ്ടു ഘട്ടങ്ങളിലായി കാനഡ, മെക്സിക്കോ, ബ്രസീൽ, അർജന്റീന, ചിലി, പെറു, ക്യൂബ, ജമൈക്ക എന്നീ രാജ്യങ്ങളും ലാറ്റിൻ അമേരിക്കയും കരീബിയൻ പ്രദേശങ്ങളും സന്ദർശിച്ചിട്ടുമുണ്ട്). ഏഴെട്ടു വർഷം ഞാൻ യൂറോപ്പിൽ ജീവിച്ചു (അതിൽ അധികപങ്കും 1962–'67 സ്വിറ്റ്സർലന്റിൽ, 1960–61–ൽ ഇംഗ്ലണ്ടിൽ, 1972–ൽ ജർമ്മനി). ഇതിനിടയിൽ പലപ്രാവശ്യം പൂർവ്വയൂറോപ്പിലെയും പശ്ചിമയൂറോപ്പിലെയും മിക്കവാറും മറ്റെല്ലാ രാജ്യങ്ങളും സന്ദർശിക്കുകയുണ്ടായി. 1962 നും 1992 നും ഇടയിൽ കുറഞ്ഞപക്ഷം 45 പ്രാവശ്യം ഞാൻ സോവിയറ്റുയൂണിയൻ സന്ദർശിച്ചിട്ടുണ്ട്.

ജീവിതത്തിന്റെ ശേഷംഭാഗം ഞാൻ ഏഷ്യയിലാണു ചെലവഴിച്ചത്.

അതിൽ ആദ്യത്തെ 25 വർഷം ഇന്ത്യയിൽ തന്നെയായിരുന്നു. ചൈന, ജപ്പാൻ, കൊറിയ, മംഗോളിയ, സോവിയറ്റ് വിദൂര കിഴക്കൻ ഭാഗം, തായ്‌ലണ്ട്, ഫിലിപ്പിൻസ്, ഇൻഡോനേഷ്യ, ബർമ, ശ്രീലങ്ക എന്നീ രാജ്യങ്ങൾ ഞാൻ സന്ദർശിച്ചു. അവയിൽ ചില രാജ്യങ്ങളിൽ പല പ്രാവശ്യം പര്യടനം നടത്തി. പശ്ചിമേഷ്യയിലെ മിക്ക രാജ്യങ്ങളും ഞാൻ സന്ദർശിച്ചു. ആസ്ട്രേലിയയും ന്യൂസിലന്റും ഞാൻ വിട്ടുകളഞ്ഞില്ല. ഇതെല്ലാം മനുഷ്യരാശിയെപ്പറ്റിയും അതിന്റെ ബഹുവർണ്ണ സംസ്കാരത്തെപ്പറ്റിയും എനിക്ക് ഏതാണ്ടൊരു ജ്ഞാനം നൽകി.

## ഭാഷകൾ

ഞാൻ ധാരാളം വായിച്ചു. അതിലേറെ കേൾക്കുകയും ചെയ്തു. പല വിഭാഗത്തിലുള്ള ആളുകളെപ്പറ്റി വായിക്കുന്നതിനും കേട്ടറിയുന്നതിനും ഭാഷകൾ സഹായിക്കുന്നു. ഏതെങ്കിലും ഭാഷ പൂർണ്ണമായി വശമാക്കിയെന്നു പറഞ്ഞുകൂടാ. ഇംഗ്ലീഷ് ഭാഷ സാമാന്യം നന്നായി ഉപയോഗിക്കാൻ എനിക്കു കഴിയും (അതെന്റെ മാതൃഭാഷയല്ല. പക്ഷെ ആ ഭാഷയാണ് ഏറ്റവുമധികം അനർഗളമായി എനിക്ക് ഉപയോഗിക്കാൻ സാധിക്കുന്നത്). യഥാർത്ഥത്തിൽ സാഹിത്യ രചനയ്ക്കു കഴിവുണ്ടെന്ന് ഞാൻ അവകാശപ്പെടുന്നില്ല; മറ്റുള്ളവരിൽ അങ്ങനെയുള്ള കഴിവ് കണ്ടാൽ അഭിനന്ദിക്കുന്നു. ചിലപ്പോഴൊക്കെ അസൂയപ്പെടാറുമുണ്ട്. ഏതാണ്ട് 15 ഗ്രന്ഥങ്ങൾ ഞാൻ ഇംഗ്ലീഷിൽ രചിച്ചു പ്രസിദ്ധീകരിച്ചിട്ടുണ്ടെന്നതു മറ്റൊരു കാര്യം.

എനിക്കിപ്പോഴും മാതൃഭാഷയായ മലയാളം സുഗമമായി ഉപയോഗിക്കാൻ കഴിയും. വളരെനാൾ ഉപയോഗിക്കാതിരുന്നതിന്റെ ദൗർബല്യം ഉണ്ടെന്നുവരികിലും. ആ ഭാഷയിൽ സാഹിത്യ രചനയോ പത്രപ്രവർത്തനരചനയോ ധാരാളം ഞാൻ ചെയ്യാറുണ്ട്. ധാരാളം പ്രഭാഷണങ്ങൾ ആ ഭാഷയിൽ ചെയ്യേണ്ടതായും വരുന്നു.

ഒരിക്കൽ (43 വർഷം മുമ്പ് ) ഞാൻ അന്ന് ഔദ്യോഗിക എത്യോപ്യൻ ഭാഷയായിരുന്ന അംഹാരിക്ക് ഉപയോഗിക്കുന്നതിൽ നൈപുണ്യം നേടി. അംഹാരിക്ക് സംസാരിക്കുന്ന എത്യോപ്യൻ വിദ്യാർത്ഥികളെ (12 -ാം ഗ്രേഡിലുള്ളവർ) ആ ഭാഷ പഠിപ്പിക്കേണ്ടിയിരുന്നതിനാലാണ് 18 മാസംകൊണ്ട് ഞാൻ ഭാഷ വശമാക്കിയശേഷം പഠിപ്പിക്കാൻ തയാറായത്. കഴിഞ്ഞ എതാണ്ടു 34 വർഷങ്ങളിൽ ആ ഭാഷ കൈകാര്യം ചെയ്യാൻ അവസരമുണ്ടായിട്ടില്ല. കാരണം, 1959 ൽ ഞാൻ എത്യോപ്യൻ സിവിൽ സർവ്വീസ് വിട്ടു.



അങ്ങനെ ഒരു യുറോ - അമേരിക്കൻ ഭാഷയും ഒരു ഏഷ്യൻ ഭാഷയും ഒരു ആഫ്രിക്കൻ ഭാഷയും ഞാൻ വശമാക്കേണ്ടി വന്നു. വിവിധ സംസ്കാരങ്ങൾ മനസ്സിലാക്കുന്നതിൽ ഇതെല്ലാം എനിക്ക് ഉതകി എന്നു പറയാം.

ഒരു ഡസനിലേറെ മറ്റു ഭാഷകളിലും ഞാൻ കൈവച്ചിട്ടുണ്ട്. പക്ഷേ ആ ഭാഷകൾ എനിക്കു നന്നായി അറിയാമെന്നു പറഞ്ഞുകൂടാ. ഫ്രഞ്ചു വായിക്കാനും ഗ്രഹിക്കാനും എനിക്കാവും. പക്ഷേ എഴുതാൻ കഴിവില്ല. വിഷമിച്ചു സംസാരിക്കാം. ജർമൻ ഭാഷയുടെ കാര്യത്തിലും ഇതൊക്കെ വാസ്തവം; ഫ്രഞ്ചു ഭാഷയിലെയത്രപോലും പദങ്ങൾ എനിക്കറിഞ്ഞുകൂടാ. ഭാരതീയ ഭാഷകളായ ഹിന്ദിയും തമിഴും കുറച്ചൊക്കെ ഉപയോഗിക്കാൻ കഴിയും. പലതരം ഗ്രീക്കു ഭാഷയിലും എനിക്ക് കുറേ അറിവുണ്ട്. ബൈബിൾ രചിച്ചിട്ടുള്ള കൊയിനെ ഗ്രീക്ക്, ക്ലാസ്സിക്കൽ ഗ്രീക്ക്, പട്രിസ്റ്റിക് ഗ്രീക്ക് എന്നിവയും ആധുനിക യവന ഭാഷ (ഡമോട്ടിക്കി ഗ്രീക്ക്) പോലും അക്കൂട്ടത്തിൽ പെടും. ഇന്ത്യൻ ക്ലാസ്സിക്കൽ ഭാഷയായ സംസ്കൃതവും യൂറോപ്യൻ ക്ലാസിക്കൽ ഭാഷയായ ലത്തീനും എനിക്കു കുറെയെല്ലാം അറിയാം. സ്പാനിഷ്, ഇറ്റാലിയൻ, പോർട്ടുഗീസ് ഭാഷകൾ ക്ലേശിച്ചു വായിക്കാം. റഷ്യൻ, അറബി, എത്യോപ്യയിലെ ക്ലാസിക്കൽ ഭാഷയായ ഗീസ് എന്നിവയും പഠിക്കാൻ ശ്രമിച്ചിട്ടുണ്ട്. വേണ്ടത്ര ഫലിച്ചുവെന്നു പറഞ്ഞുകൂടാ.

ബിബ്ലിക്കൽ ഹീബ്രു, അരമായ സുറിയാനി എന്നീ ഭാഷകളും മറ്റുചില സെമിറ്റിക് ഭാഷകളും വായിക്കാൻ വേണ്ടത്ര അറിവു ഞാൻ നേടി. ഇതെല്ലാം എനിക്ക് സെമിറ്റിക് സംസ്കാരത്തിന്റെ ചില വശങ്ങളെപ്പറ്റി ചില ഉൾക്കാഴ്ചകൾ നല്കി. ഞാൻ അമേരിക്കയിലെ ഒക്‌ലഹോമ യൂണിവേഴ്സിറ്റിയിൽ വച്ച് 1950 വേനൽക്കാലത്ത് ആറാഴ്ചകൊണ്ട് പഠിച്ച മറ്റൊരു ഭാഷയെപ്പറ്റിക്കൂടി പരാമർശിക്കേണ്ടിയിരിക്കുന്നു. ഒക്‌ലഹോമയിലെ ഒരു ചെറിയ അമേരിക്കൻ ആദിവാസി ഗോത്രത്തിന്റെ ഭാഷയാണ് 'കയാവ'. അത് ലിഖിത ഭാഷയല്ല. മിസിസ്സ് ഹെലൻ സ്പോട്ടഡ് ഹോഴ്സ് എന്ന ആദിവാസി വനിതയിൽ നിന്നാണ് ഞാൻ ആ ഭാഷ പഠിച്ചത്.

ഇത്രയുമാണ് ഭാഷകളുടെ കാര്യം. ആകെ എത്രഭാഷ വരുമെന്ന് എനിക്കറിഞ്ഞു കൂടാ. അമേരിക്കൻ ബൈബിൾ സൊസൈറ്റിയിലെ ഡോ. യൂജീൻ നിഡാ എന്ന എന്റെ സുഹൃത്തിന്റെ കഴിവ് എനിക്കു കിട്ടിയിരുന്നുവെങ്കിൽ എന്നു ഞാൻ ആഗ്രഹിക്കാറുണ്ട്. 120-ൽ പരം ഭാഷകളുടെ ഘടന അപഗ്രഥിക്കാൻ അദ്ദേഹത്തിനു കഴിയും പോൽ!

ഭാഷകളിൽ എനിക്കുള്ള പരിമിതമായ അറിവുതന്നെ, മറ്റു

സംസ്ക്കാരങ്ങളും ജനങ്ങളുടെ മനോഭാവങ്ങളും ഗ്രഹിക്കാൻ എനിക്കു സഹായമായി എന്നു തുറന്നു പറയട്ടെ. എന്റെ വിദേശയാത്രകളിൽ മറ്റു സംസ്ക്കാരങ്ങളിൽ മുങ്ങിക്കുളിച്ചതിന്റെ തീവ്രത ആ പ്രദേശങ്ങളിലെ ഇന്ത്യൻ സമൂഹത്തിൽ നിന്നു ഞാൻ എത്രമാത്രം അകന്നു കഴിഞ്ഞുവെന്നതിന് ആനുപാതികമാണെന്നു പറയാം. ഈ വിധത്തിലുള്ള അകൽച്ച എന്റെ പൊങ്ങച്ചമായോ ഗർവ്വായോ എന്റെ നാട്ടുകാർ ചിലപ്പോൾ തെറ്റിദ്ധരിക്കാൻപോലും ഇടയാക്കിയിട്ടുണ്ട്. മറ്റു സംസ്ക്കാരങ്ങൾ മനസ്സിലാക്കാനുള്ള എന്റെ പ്രയത്നത്തിൽ, ആ പ്രദേശങ്ങളിലെ എന്റെ നാട്ടുകാരുമായി വിനോദങ്ങളിലേർപ്പെടുന്നതിനോ, വെടിപറയുന്നതിനോ, വൃഥാ സല്ലാപങ്ങളിലേർപ്പെടുന്നതിനോ സമയം അനുവദിച്ചില്ല എന്നതാണു വാസ്തവം.

## പല ജോലികൾ

ഞാൻ ധാരാളം കാണുകയും കേൾക്കുകയും ചെയ്തുവെന്നതു വാസ്തവം. എനിക്കു ലഭിച്ച മറ്റൊരാനുകൂല്യം അനേകം ജോലികൾ ചെയ്യാൻ എനിക്കിടയായി എന്നതാണ്. ഇതിൽ അധികപങ്കും വ്യക്തിപരമായി ഞാൻ തെരഞ്ഞെടുത്തതല്ല. പ്രധാനപ്പെട്ട ചില ജോലികൾ ഇവിടെ കുറിക്കാം. എന്റെ സെക്കന്ററി വിദ്യാഭ്യാസം മുഴുവൻതന്നെ, എന്റെ സ്വദേശമായ തൃപ്പൂണിത്തുറയിലെ ഗവൺമെന്റ് ബോയ്സ് ഹൈസ്കൂളിലായിരുന്നു. 1937 മാർച്ചിൽ ഞാൻ പരീക്ഷ പാസ്സായി. അന്നെനിക്ക് 15 വയസ്സ് തികഞ്ഞിട്ടില്ല. ഞാൻ 1992 ആഗസ്റ്റ് 9-ാം തീയതി ജനിച്ചതായാണ് എന്റെ ഓർമ. രേഖകൾ പറയുന്നത് കൊല്ലവർഷം 1097 കർക്കിടകം 25-ാം തീയതിയെന്നാണ്. തിട്ടമില്ല. സെക്കന്ററി സ്കൂൾ ഫൈനൽ പരീക്ഷ ഒന്നാം ക്ലാസ്സോടെ ഞാൻ പാസ്സായി. കൊച്ചി സംസ്ഥാനത്ത് എനിക്ക് ആറാമതു റാങ്ക് ഉണ്ടായിരുന്നു. എന്റെ സ്കൂളിൽ നിന്ന് ഏറ്റവും കൂടുതൽ മാർക്കുവാങ്ങി ജയിച്ചുവെന്നാണ് എന്റെ ഓർമ. ഞാൻ പരീക്ഷ എഴുതേണ്ടിവന്ന പരിതസ്ഥിതികൾ പരിഗണിക്കുമ്പോൾ അതത്ര മോശമല്ല. അക്കാര്യത്തെപ്പറ്റി പിന്നീട്.

സംസ്ഥാനത്ത് ഒരു മെരിറ്റ് സ്കോളർഷിപ്പിന് ഞാൻ അർഹനായി. (പ്രതിമാസം നാലരരൂപ-നാലുവർഷത്തേക്ക്). മദ്രാസ് യൂണിവേഴ്സിറ്റിയിൽ കോളജ് ഫീസ് അടയ്ക്കാൻ ഈ തുക മതിയാകും. പക്ഷേ ഏറ്റവും അടുത്തുള്ള കോളജ് എറണാകുളം മഹാരാജാസ് ആണ്. ആറുമൈൽ അകലെ. ബസ് ചാർജ് നൽകാനും ഉച്ചഭക്ഷണത്തിനുമായി വേറൊരു അഞ്ചുരൂപാ കൂടി വേണം. ഒരു പ്രൈമറി സ്കൂൾ അദ്ധ്യാപകനായ എന്റെ പിതാവിന് അന്ന് ശമ്പളം പ്രതിമാസം 28 രൂപ. ഈ തുകകൊണ്ട് അദ്ദേഹം എന്റെ അമ്മയും അഞ്ചുപുത്രന്മാരും ഉൾപ്പെട്ട കുടുംബത്തെ പോറ്റണം. ഈ സാഹചര്യത്തിൽ



കോളജിൽ പോകാൻ വേണ്ടതായ കൂടുതൽ ചെലവ് വഹിക്കാനാവില്ലെന്ന് പിതാവു പറഞ്ഞു.

അങ്ങനെ, പതിനഞ്ചു വയസ്സ് തികയുന്നതിനു മുമ്പായിത്തന്നെ ജോലി നേടാൻ ഞാൻ നിർബന്ധിതനായി. ജീവസന്ധാരണത്തിനു പണം തേടുകയെന്നതിനേക്കാൾ കൂടുതലായി സമയം പ്രയോജനകരമായി വിനിയോഗിക്കുകയെന്നതായിരുന്നു പ്രധാനം. കോളജിൽ ചേർന്നു പഠിക്കാൻ ആവശ്യമായ അഞ്ചുരൂപതന്നു സഹായിക്കാൻ എന്റെ അമ്മാച്ചന്മാരോ മറ്റു ബന്ധുക്കളോ തയാറായില്ല. കോളജിൽ പോകാൻ വേണ്ടത്രപണം സ്വരൂപിക്കുന്നതിനുമുമ്പ് ഞാൻ 13 ദീർഘവർഷങ്ങൾ ജോലിചെയ്തു. 28-ാമത്തെ വയസ്സിലാണു ഞാൻ കോളജിൽ ചേർന്നത്. അതാകട്ടെ അമേരിക്കയിലും.

കൗമാരത്തിൽതന്നെ ഞാൻ ഒരു പത്രപ്രവർത്തകനായി ജോലിനോക്കി. റോമൻ കത്തോലിക്കാ ദിനപത്രമായ മലബാർ മെയിലിന് പ്രധാനവാർത്തകൾ റിപ്പോർട്ടു ചെയ്തു. 16-ാം വയസ്സിൽതന്നെ ഇന്ത്യയിലെ പല ഇംഗ്ലീഷ് വാരികകളിലും മാസികകളിലും ഇംഗ്ലീഷിൽ ലേഖനങ്ങൾ എഴുതി ഫ്രീലാൻസ് എഴുത്തുകാരനായി. മാതൃദേശമായ തൃപ്പൂണിത്തുറയിൽ പബ്ലിക് ലൈബ്രറിയുടെയും റീഡിംഗ് റൂമിന്റെയും സെക്രട്ടറിയായി ഞാൻ തെരഞ്ഞെടുക്കപ്പെട്ടു. പിന്നീട് കൊച്ചിയിലെ ഒരു ട്രാൻസ്പോർട്ടേഷൻ – ഷിപ്പിംഗ് കമ്പനിയിൽ ഗുമസ്തനായി. രണ്ടുവർഷത്തിനുശേഷം ഒരു മത്സരപരീക്ഷയിൽ ജയിച്ചതിനെ തുടർന്ന് ഇന്ത്യൻ പോസ്റ്റ് – ടെലിഗ്രാഫ് ഡിപ്പാർട്ട്മെന്റിൽ ഗുമസ്തനായി നിയമനം കിട്ടി. കൊച്ചിയിലും തിരുവിതാംകൂറിലും പല ചെറിയ പട്ടണങ്ങളിൽ ഞാൻ ടെലിഗ്രാഫിസ്റ്റായും പോസ്റ്റ്മാസ്റ്ററായും ജോലിനോക്കി. അവസാനം ഞാൻ അഖിലേന്ത്യാ പോസ്റ്റ് – ടെലിഗ്രാഫ് യൂണിയന്റെ തിരുക്കൊച്ചി യൂണിയനിൽ അസ്സോഷ്യേറ്റ് സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ടു. സ്വാതന്ത്ര്യത്തിനു മുമ്പ് ബ്രിട്ടീഷ് രാജിനെതിരായി ഒരു മുഖ്യദേശീയ പണിമുടക്ക് സംഘടിപ്പിക്കുന്നതിൽ സഹായിക്കുകയും ചെയ്തു.

ആയിരത്തിതൊള്ളായിരത്തി നാല്പത്തിയേഴുമുതൽ മൂന്നുവർഷം ഞാൻ എത്യോപ്യയിലെ ഗവൺമെന്റു സ്കൂളുകളിൽ അദ്ധ്യാപകനായിരുന്നു. പ്രൈമറി മുതൽ സെക്കണ്ടറി വരെ എല്ലാ ക്ലാസ്സുകളിലും, കോളജ് തലത്തിലും ഞാൻ പഠിപ്പിച്ചു. എങ്ങനെ ഞാൻ എത്യോപ്യയിലെത്തിയെന്ന കഥ പിന്നീടു പറയാം. എത്യോപ്യയിൽ ചെലവഴിച്ച മൂന്നു വർഷക്കാലം ഞാൻ വളരെയധികം കാര്യങ്ങൾ പഠിച്ചു. സംഭവബഹുലവും പ്രക്ഷുബ്ധവും പ്രത്യുത്പാദനപരവുമായ വർഷങ്ങൾ. എതിർപ്പും അഭിനന്ദനവും എനിക്കു കിട്ടി. അതൊരു നീണ്ട കഥ. അതും പിന്നീടു പറയാം.

1950-ൽ ഞാൻ എത്യോപ്യ വിട്ടു. പ്രായംകൂടുന്നതിനു മുമ്പ് കുറേക്കൂടി ഔപചാരിക വിദ്യാഭ്യാസം ആർജ്ജിക്കേണ്ടിയിരുന്നു. അന്നു 28 വയസ്സായെങ്കിലും ഞാൻ കോളജിൽ പോയിരുന്നില്ല. അമേരിക്കയിൽ ഗോഷൻ കോളജിലേക്കുള്ള യാത്രാമദ്ധ്യേ, ഒരു ടൂറിസ്റ്റായി ഞാൻ മദ്ധ്യപൂർവ്വദേശവും യൂറോപ്പും സന്ദർശിച്ചു. പുതിയ സംസ്ക്കാരങ്ങളിലേക്ക് അങ്ങനെ പല വാതിലുകൾ തുറന്നുകിട്ടി. നാലു വർഷം (1950 – '54) ഞാൻ അമേരിക്കയിൽ വിദ്യാർത്ഥിയായി കഠിനാദ്ധ്വാനം ചെയ്തു. ഗോഷൻ കോളജിൽ നിന്നു ബി. എ. ഡിഗ്രിയും പ്രിൻസ്ടൺ വൈദികസെമിനാരിയിൽ നിന്ന് ബി. ഡി. ഡിഗ്രിയും (പിന്നീടത് മാസ്റ്റർ ഓഫ് ഡിവിനിറ്റി ആയി മാറ്റി) നേടി. അമേരിക്ക വ്യത്യസ്തമായ ഒരു സാംസ്ക്കാരികാനുഭൂതി ആയിരുന്നു. സമ്പുഷ്ടവും സമൃദ്ധവുമായ ഒരു അനുഭൂതി. ആ നാലുവർഷങ്ങളിൽ ഇന്ത്യാനയിലെ എൽക്ഹാർട്ടിലും ന്യൂജേഴ്സിയിലെ പ്രിൻസ്ടണിലും നീഗ്രോകളുടെ രണ്ടു ബാപ്ടിസ്റ്റു പള്ളികളിൽ അസിസ്റ്റന്റ് പാസ്റ്ററായി സേവനമനുഷ്ഠിക്കാൻ അവസരം ലഭിച്ചത് പൗരസ്ത്യ ഓർത്തഡോക്സ് സഭയിലെ അത്മേനിയായ എനിക്ക് ഏറ്റവും മികച്ച അനുഭവമായി.

ഇന്ത്യയിൽ മടങ്ങിയെത്തിയ ഞാൻ 1954-ൽ ആലുവാ ഫെലോഷിപ്പ് ഹൗസിൽ താമസിച്ചുകൊണ്ട് യൂണിയൻ ക്രിസ്റ്റ്യൻ കോളജിലെ വിദ്യാർത്ഥികൾക്കും മറ്റു യൂണിവേഴ്സിറ്റി വിദ്യാർത്ഥികൾക്കും മതബോധനം നൽകാൻ തുടങ്ങി. ഇന്ത്യൻ സ്റ്റുഡന്റ് ക്രിസ്റ്റ്യൻ മൂവ്മെന്റിന്റെ ഓണററി അസോഷ്യേറ്റ് സെക്രട്ടറിയായും ഞാൻ കുറെക്കാലം പ്രവർത്തിച്ചു. ഇന്ത്യയൊട്ടുക്ക് ഓർത്തഡോക്സുകാരും പ്രൊട്ടസ്റ്റന്റുകാരുമായ വിദ്യാർത്ഥികളുടെയും അദ്ധ്യാപകരുടെയും ഇടയിലായിരുന്നു പ്രവർത്തനം. അതേ കാലത്തു ഞാൻ ഓർത്തഡോക്സ് സ്റ്റുഡന്റ് കോൺഫറൻസിന്റെ ജനറൽ സെക്രട്ടറിയായും തെരഞ്ഞെടുക്കപ്പെട്ടു. ആ നിലയിൽ ഞാൻ 'ഓർത്തഡോക്സ് ക്രിസ്ത്യൻ സ്റ്റുഡന്റ് മൂവ്മെന്റ് ഓഫ് ഇന്ത്യ' എന്ന സംഘടന രൂപീകരിക്കുന്നതിൽ നേതൃത്വം നൽകി. ഇതെല്ലാം എന്റെ ചിന്തയും ആദ്ധ്യാത്മികതയും രൂപപ്പെടുത്തുന്നതിൽ അമൂല്യങ്ങളായ അനുഭവങ്ങളായി.

വീണ്ടും 1956-ൽ ഞാൻ എത്യോപ്യയിലേക്കു പോയി. ലയ്സൺ ഓഫീസറും ഹെയിലി സെലാസി ചക്രവർത്തിയുടെ സ്പെഷ്യൽ അഡ്വൈസറുമായിട്ടായിരുന്നു ഇത്തവണ നിയമനം. ഒരു ഗവൺമെന്റു ഘടന എങ്ങനെ പ്രവർത്തിക്കുന്നുവെന്നതിലേക്കു പല ഉൾക്കാഴ്ചകളും ഈ കാലഘട്ടത്തിൽ ലഭിച്ചു (എത്യോപ്യൻ വ്യവസ്ഥ വളരെയേറെ വികസിതമായിരുന്നില്ലെങ്കിലും). ഈ കഥയും പിന്നാലെ പറയാം.



വളരെ പ്രയാസത്തോടുകൂടി ഞാൻ 1959-ൽ എത്യോപ്യയിലെ ജോലി രാജിവച്ച്, ദൈവശാസ്ത്രവും തത്വശാസ്ത്രവും സംബന്ധിച്ച ഉപരിപഠനത്തിനായി അമേരിക്കയിൽ യേൽ യൂണിവേഴ്സിറ്റിയിലേക്കു പോയി. ആ യൂണിവേഴ്സിറ്റിയിൽ ദൈവശാസ്ത്രപഠനത്തിനുള്ള സൗകര്യങ്ങൾ പോരെന്ന് എനിക്കു തോന്നി. അതേസമയം യേൽ ഗ്രാഡ്വേറ്റ് സ്കൂളിലെ പഠനം ഒന്നാംതരമാണെന്നു ഞാൻ കണ്ടു. ആധുനിക പാശ്ചാത്യതത്വശാസ്ത്രത്തിലും, പ്രത്യേകിച്ച് കാന്റ്, ഹുസേൾ തുടങ്ങിയ ജർമൻ തത്വശാസ്ത്രജ്ഞന്മാരെ മനസ്സിലാക്കുന്നതിലും പ്രസ്തുത സ്കൂൾ മികച്ചുനിന്നു. ആദ്യവർഷം ഞാൻ അമേരിക്കയിലെ യുണൈറ്റഡ് പ്രസ്ബിറ്റീരിയൻ സഭയുടെ എക്യുമെനിക്കൽ മിഷൻ സംബന്ധിച്ച കമ്മിഷന്റെ ഉപദേഷ്ടാവായും സേവനമനുഷ്ഠിക്കുകയുണ്ടായി. വളരെ വിപുലമായ അമേരിക്കൻ പ്രൊട്ടസ്റ്റന്റ് സഭാവിഭാഗത്തിന്റെ ആന്തരിക പ്രവർത്തനം സംബന്ധിച്ച ചില സുപ്രധാന ഉൾക്കാഴ്ചകൾ ലഭിക്കാൻ ഈ പ്രവർത്തനം സഹായിച്ചു.

പൗരസ്ത്യ ദൈവശാസ്ത്രവും സഭാപിതാക്കന്മാരുടെ രചനകളും കൂടുതൽ മെച്ചമായി ഗ്രഹിക്കാൻ കഴിയുമെന്ന പ്രത്യാശയിൽ ഞാൻ യേലിനോടു യാത്രപറഞ്ഞ് ഓക്സ്ഫഡിലേക്കു പോയി. ഓക്സ്ഫഡിൽ ഡോക്ടർ ഓഫ് ഫിലോസഫിക്ക് (ഡി. ഫിൽ.) രജിസ്റ്റർ ചെയ്തു. കെബിൾ കോളജിലാണു പഠനമെങ്കിലും താമസം ഓക്സ്ഫഡിൽ കാന്റർബറി റോഡിലെ സെന്റ് ഗ്രിഗറി – സെന്റ് മക്രീന മന്ദിരത്തിലാണ്. പൊതുവെ പറഞ്ഞാൽ ഓക്സ്ഫഡ് എന്നെ നിരാശനാക്കി. എന്റെ അഭിരുചിക്കു ചേരാത്ത വിധത്തിൽ യാഥാസ്ഥിതികവും സൈദ്ധാന്തികവും ഒറ്റപ്പെട്ടതുമായി തോന്നി അവിടം. അതേസമയം ആഡംബരപ്രധാനവും ആധികാരികത കുറഞ്ഞതും. പക്ഷേ പ്രഗത്ഭരായ ചില അദ്ധ്യാപകർ സഹായകരായി. മൈക്കൾ പൊളാനിയെപ്പോലുള്ള പണ്ഡിതശ്രേഷ്ഠന്മാർ മനുഷ്യവിജ്ഞാനത്തിന്റെയും ധൈഷണിക നിശ്ചയത്തിന്റെയും ചില പ്രശ്നങ്ങളിലേക്ക് എന്നെ വഴിനടത്തി. ഗോഷനിൽവച്ചു പ്രാരംഭ പാഠത്തോടെ ആരംഭിച്ചതും പ്രിൻസ്ടണിലും യേലിലും വച്ച് ഗണ്യമായി വികസിച്ചതുമായ എന്റെ ദാർശനിക തീർത്ഥയാത്ര ഓക്സ്ഫഡിൽ പക്വതയുടെ ഒരു പുതിയ തലത്തിൽ എത്തിപ്പെട്ടു. ഗിൽബർട് റൈൽ (Gilbert Ryle), അയാൻ റാംസേ (Ian Ramsey), ഹെൻറി ചാഡ്വിക് (Henry Chadwick), ആർ. സി. സാനർ (R. C. Zahner) എന്നിങ്ങനെയുള്ള ശ്രേഷ്ഠാദ്ധ്യാപകരുടെ പ്രബോധനങ്ങളോട് എന്റെ മനസ്സ് വിമർശനബുദ്ധ്യാ പ്രതികരിക്കുകയും ചെയ്തു.

ഞാൻ ഓക്സ്ഫഡിലായിരിക്കുമ്പോൾ, സഭകളുടെ ലോകകൗൺസിലിന്റെ ജനറൽ സെക്രട്ടറി ഡോ. വിസർട്ട് ഹൂഫ്ട് എന്നെ ജനീവയിലേക്കു ക്ഷണിച്ചു.

ജനീവയിൽ ലോകകൗൺസിലിന്റെ സ്റ്റാഫിൽ ചേരുന്നതിന് അദ്ദേഹം ആവശ്യപ്പെട്ടു. കൗൺസിൽ അമിതമായി പാശ്ചാത്യ വീക്ഷണങ്ങൾ നിറഞ്ഞതും അതീവ പ്രൊട്ടസ്റ്റന്റ് മയവുമായതിനാൽ എനിക്ക് പൊരുത്തപ്പെട്ടുപോകാൻ പ്രയാസമായിരിക്കുമെന്നു ഞാൻ പറഞ്ഞു. അക്കാരണംകൊണ്ടുതന്നെയാണ് എന്നെ ക്ഷണിക്കുന്നതെന്ന് അദ്ദേഹം മറുപടി നല്കി. നിലവിലുള്ള പ്രവണതയെ തിരുത്തിക്കുറിക്കുന്നതിനും ഏകപക്ഷീയത പരിഹരിച്ചു സമതുലിതമാക്കുന്നതിനും. ഹൂഫ്ട് ആവശ്യപ്പെട്ടതുപോലെ പ്രവർത്തിക്കാൻ എനിക്കു കഴിവുപോരെന്നു ഞാൻ ചൂണ്ടിക്കാട്ടി; മാത്രമല്ല, ഓക്സ്ഫഡിലെ പഠനം പൂർത്തീകരിക്കുകയും വേണം.

സഭകളുടെ ലോകകൗൺസിലിന്റെ മൂന്നാമത് അസംബ്ലി 1961-ൽ ന്യൂഡൽഹിയിൽ ചേർന്നപ്പോൾ മൂന്നു പ്രധാന ബൈബിൾ പഠന നേതാക്കളുടെ കൂട്ടത്തിൽ ഒരാളായി എന്നെയും ക്ഷണിച്ചു. ജർമനിയിലെ ഡോ. മാർട്ടിൻ നീ മുള്ളരും യേൽ യൂണിവേഴ്സിറ്റിയിലെ പ്രൊഫ. പോൾ മിനീയറും ആയിരുന്നു മറ്റു രണ്ടുപേർ. ഞാൻ അംഗമായ ഇന്ത്യൻ ഓർത്തഡോക്സ് സഭ (കൗൺസിലിന്റെ ഒരു സ്ഥാപകാംഗം) ഒരു പ്രതിനിധിയായി അസംബ്ലിയിൽ സംബന്ധിക്കാൻ എന്നോടാവശ്യപ്പെട്ടു. രണ്ടു ക്ഷണങ്ങളും ഞാൻ സ്വീകരിച്ചു. പ്രസ്തുത അസംബ്ലി എക്യുമെനിക്കൽ പ്രസ്ഥാനത്തിലേക്കുള്ള എന്റെ പ്രവേശനത്തിന് ഒരു വലിയ അവസരമായി ഉതകി. ഈ പ്രസ്ഥാനത്തിൽനിന്ന് അതുവരെ ഞാൻ ഒരകലം പാലിച്ചു നിൽക്കുകയായിരുന്നു; ഒരു സൗഹാർദ്ദ വിമർശകൻ എന്ന നിലയിൽ.

അസംബ്ലിയിൽ സംബന്ധിച്ച ആയിരത്തോളം പേരെ മൂന്നായി ഭാഗിച്ച് അതിൽ ഒരു വിഭാഗത്തിനെ അഞ്ചുദിവസം ബൈബിൾ പഠിപ്പിക്കുന്ന പദവിയാണ് എനിക്കു ലഭിച്ചത്. ആദ്യത്തെ ബൈബിൾക്ലാസ് ഒരു വലിയ വിജയമായി. പിറ്റേദിവസം പല പ്രമുഖന്മാരും സ്വന്തം പഠനവിഭാഗം വിട്ട് എന്റെ ബൈബിൾ ക്ലാസ്സിലേയ്ക്ക് വന്നു. അവരിൽ ഒരാളാണു കാന്റർബറി ആർച്ചുബിഷപ്പ് മൈക്കൽ റാംസെ. അദ്ദേഹം എന്റെയൊരു ആജീവനാന്ത സുഹൃത്തും ആരാധകനുമായി മാറി.

സഭകളുടെ ആഗോളകൗൺസിൽ 1948-ൽ ആരംഭിച്ചപ്പോൾതന്നെ പല ഓർത്തഡോക്സ് സഭകളും സ്ഥാപകാംഗങ്ങളായിത്തീർന്നു. ഇന്ത്യ, ഈജിപ്ത്, എത്യോപ്യ, ഗ്രീസ് എന്നീ രാജ്യങ്ങളിലെ ഓർത്തഡോക്സ് സഭകൾ ആ കൂട്ടത്തിൽ പെടുന്നു. എന്നാൽ ബഹുഭൂരിപക്ഷം ഓർത്തഡോക്സ് സഭകളെയും, അവ കമ്മ്യൂണിസ്റ്റ് ഭരണത്തിൻകീഴിലായിരുന്നതിനാൽ കൗൺസിലിൽ ചേരുന്നതിൽ നിന്നു വിലക്കിയിരുന്നു. 1961-ലെ



ന്യൂഡൽഹി അസംബ്ലിയിൽ മിക്കവാറും എല്ലാവരുംതന്നെ വന്നെത്തി. റഷ്യൻ, റുമേനിയൻ, ജ്യോർജ്യൻ, അർമീനിയൻ, ബൾഗേറിയൻ, സേർബിയൻ തുടങ്ങിയ മിക്ക ഓർത്തഡോക്സ് സഭകളും എത്തിച്ചേർന്നത് ഒരു മഹാസംഭവമായി. അതോടെ സഭകളുടെ ലോകകൗൺസിലിൽ മൂന്നിലൊരുഭാഗം ഓർത്തഡോക്സുകാരും മൂന്നിൽരണ്ടുഭാഗം പ്രൊട്ടസ്റ്റന്റുകാരുമായി. എന്നാൽ ജനീവയിലെ സ്റ്റാഫംഗങ്ങൾ എല്ലാംതന്നെ പ്രൊട്ടസ്റ്റന്റുകാരായിരുന്നു. ഗ്രീസിലെ സഭയിൽനിന്നുള്ള പ്രൊഫസർ നിക്കോസ് നിസ്സിയോട്ടിസ് എന്ന അത്മേനി മാത്രമായിരുന്നു പ്രൊട്ടസ്റ്റന്റ് അല്ലാത്ത വ്യക്തി.* സ്റ്റാഫിൽ നിയമിക്കുന്നതിന് പാശ്ചാത്യഭാഷകളിൽ നൈപുണ്യമുള്ളവരും യോഗ്യരുമായ ഓർത്തഡോക്സുകാരെ കിട്ടാതിരുന്നതാണ് അതിനു കാരണം. ആ സ്ഥിതിയിൽ ഒരു യുവഭാരതീയ വൈദികനായ ഞാൻ (ഫാദർ പോൾ വറുഗീസ് എന്നാണ് ഞാൻ അറിയപ്പെട്ടിരുന്നത്) അസംബ്ലിയിലെത്തിയപ്പോൾ അതുവലിയ മതിപ്പുളവാക്കി. ഓർത്തഡോക്സ് പ്രതിനിധികൾ അത്യാഹ്ലാദഭരിതരായി, അഭിമാനപുളകിതരും. അന്നെനിക്ക് 39 വയസ്സുണ്ട്. ഏതാനും മാസം മുമ്പാണ് ഞാൻ വൈദികപട്ടം സ്വീകരിച്ചത്. ന്യൂഡൽഹി അസംബ്ലിയിൽ സംബന്ധിച്ചിരുന്ന ഓർത്തഡോക്സ് പ്രതിനിധികളിൽ പലരും ഏതാണ്ട് മൂവായിരം കിലോമീറ്റർ അകലെ കേരളത്തിലേക്കു പോകാൻ തയ്യാറായി. ഓർത്തഡോക്സ് സഭകളുടെ പ്രതിനിധിയായി ജനീവയിലെ സ്റ്റാഫിൽ ചേരാനും ഓർത്തഡോക്സ് വക്താവായി പ്രവർത്തിക്കാനും എന്നെ അനുവദിക്കണമെന്ന് എന്റെ സഭാമേലദ്ധ്യക്ഷനോട് അഭ്യർത്ഥിക്കാൻ .

അങ്ങനെ 1962-ൽ എന്റെ ജീവിതത്തിൽ ഒരു പുതിയ അദ്ധ്യായം തുടങ്ങി. സഭകളുടെ ലോകകൗൺസിലിന്റെ സ്റ്റാഫംഗം എന്ന നിലയിൽ വിശ്വവ്യാപകമായ സേവനത്തിനും അനുഭവങ്ങൾക്കും രംഗം തുറന്നുകിട്ടി. അതിനു ഞാൻ എക്കാലത്തും കൃതജ്ഞതാനിർഭരനാണ്. 1962 മുതൽ 1967 വരെ ഞാൻ അസ്യോഷ്യേറ്റ് ജനറൽ സെക്രട്ടറിയും എക്യുമെനിക്കൽ ആക്ഷൻ എന്ന വകുപ്പിന്റെ ഡയറക്ടറുമായി സേവനമനുഷ്ഠിച്ചു. ലോകത്തിലെ മിക്കവാറും പ്രൊട്ടസ്റ്റന്റ് - ഓർത്തഡോക്സ് സഭകൾ സന്ദർശിക്കാൻ എനിക്ക് അവസരം കിട്ടി. രണ്ടാം വത്തിക്കാൻ കൗൺസിലിൽ ഒരു നിരീക്ഷകനായി സംബന്ധിക്കാൻ ലഭിച്ച അവസരം ലോകത്തിലെ ക്രൈസ്തവസഭകളുടെ ഉള്ളുകള്ളികൾ ഏറെക്കുറെ മനസ്സിലാക്കാൻ ഉതകി. പ്രകൃതി സുന്ദരമായ ജനീവാ നഗരത്തിൽ സ്വന്തമായ ഒരു അപ്പാർട്ടുമെന്റിൽ സ്വയം ഭക്ഷണം പാചകംചെയ്തും തുണിനനച്ചും ഷോപ്പിംഗ് നടത്തിയും തനിയെ താമസിച്ചിരുന്നത് പുതിയ ഒരു അനുഭവമായി. സഭാകൗൺസിലിലെ ജീവിതാനുഭവങ്ങളെപ്പറ്റിപിന്നീടു പറയാം.

* മലങ്കര ഓർത്തഡോക്സ് സഭാംഗമായ സി. ഐ. ഇട്ടി ഈ സമയത്ത് ഡബ്ലിയു. സി. സി. സ്റ്റാഫിൽ പ്രവർത്തിച്ചിരുന്നു. - പ്രസാധകർ

എന്റെ ജനീവയിലെ ഉദ്യോഗം തുടരുന്നതിനുള്ള മറ്റൊരു കരാർ 1967-ൽ ഞാൻ കർശനമായി നിരാകരിച്ചു. എന്റെ സഭയിലെ വൈദികരെ പരിശീലിപ്പിക്കുന്നതിന് കേരളത്തിൽ കോട്ടയത്തു സ്ഥാപിച്ചിരുന്ന ഓർത്തഡോക്സ് വൈദിക സെമിനാരിയുടെ പ്രിൻസിപ്പൽ പദവി ഏറ്റെടുക്കാൻ ഞാൻ കോട്ടയത്തിനു യാത്രയായി. അന്നുമുതൽ ഇന്നുവരെ ഞാൻ ആ പദവിയിൽ തുടരുന്നു. ആ അനുഭവത്തിൽ രണ്ടുകാര്യങ്ങൾ അവിസ്മരണീയമായി. മിക്കവാറും മുഴുവൻ സമയംതന്നെ അദ്ധ്യാപനത്തിനുള്ള അവസരം. രണ്ടാമതായി, വൈദികപരിശീലനത്തിനെത്തുന്ന യുവാക്കളുടെ ജീവിതവും ചിന്തയും രൂപപ്പെടുത്താനുള്ള കനകാവസരം. അതിനുംപുറമെ, എന്റെ വിദ്യാർത്ഥികളുടെയും സഹപ്രവർത്തകരുടെയും സഹായത്തോടെ സെമിനാരിയെ ഒന്നാംകിട പരിശീലനസ്ഥാപനമായി ഉയർത്തുന്നതിനു ദൈവം എനിക്കു കൃപ നൽകി.

ജനീവയ്ക്കു പോകാൻസമയത്ത് ഓക്സ്ഫഡിലെ എന്റെ ഡോക്ടറൽ ഗവേഷണപരിപാടി പൂർത്തിയായിരുന്നില്ല. ഇപ്പോഴത് വീണ്ടും സ്വയമായി ആരംഭിക്കാൻ സമയമായി. പക്ഷെ സെമിനാരിയിൽനിന്നും എന്റെ സഭയിൽ നിന്നുതന്നെയും പല ആവശ്യങ്ങൾക്കും സമയം കണ്ടുപിടിക്കേണ്ടിവന്നതിനാൽ സ്വതന്ത്രമായ പഠനത്തിന് സമയംകിട്ടിയില്ല. അനേകം സാർവദേശീയ സെമിനാറുകളിൽ പങ്കെടുക്കേണ്ടി വന്നതും, ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ ഈജിപ്ത്, സിറിയ, അർമീനിയ, ഇന്ത്യ, എത്യോപ്യ എന്നിവിടങ്ങളിൽ നടന്ന പ്രവർത്തനങ്ങൾ ഏകോപിപ്പിക്കേണ്ടി വന്നതും കമ്മ്യൂണിസ്റ്റു രാജ്യങ്ങളിലെ സഭകളുടെ സേവനങ്ങൾക്ക് ഉത്തേജനം നൽകേണ്ടിവന്നതുമെല്ലാം എന്റെ ഒട്ടേറെ സമയം അപഹരിച്ചു. പാശ്ചാത്യസഭകളിൽ മാത്രമല്ല, ആഫ്രിക്കയിലും ഏഷ്യയിലും ഒരു പ്രസംഗകൻ എന്ന നിലയിൽ എന്റെ സേവനത്തിന് ആവശ്യം വർദ്ധിച്ചുകൊണ്ടിരുന്നു.

വാസ്തവം പറഞ്ഞാൽ ജനീവയിൽ സഭകളുടെ ലോകകൗൺസിലിന്റെ സ്റ്റാഫിൽ പ്രവർത്തിക്കുമ്പോഴത്തേക്കാൾ കൂടുതൽ വ്യാപകമായി എന്റെ സാർവ്വദേശീയ പ്രവർത്തനങ്ങൾ. സഭകളുടെ ലോകകൗൺസിലിന്റെ സെൻട്രൽ കമ്മിറ്റിയിൽ അംഗമായി എന്റെ സഭ 1968-ൽ എന്നെ നാമനിർദ്ദേശം ചെയ്തു. 1968 മുതൽ 1975 വരെ കൗൺസിലിന്റെ ഫെയ്ത്ത് ആന്റ് ഓർഡർ കമ്മിഷനിൽ ഞാൻ അംഗമായിരുന്നു. എന്റെ സഭയുടെ ഇന്റർ ചർച്ച് റിലേഷൻസ് സെക്രട്ടറിയായും ഞാൻ നിയോഗിക്കപ്പെട്ടു. വത്തിക്കാനും ഡബ്ലിയു. സി. സി. യും ചേർന്നുള്ള ജോയിന്റ് വർക്കിംഗ് ഗ്രൂപ്പിന്റെ ഒരു സ്ഥാപകാംഗം എന്ന നിലയിൽ ഒരു വ്യാഴവട്ടക്കാലം (1963-1975) പ്രവർത്തിക്കാനായതും പലവിധത്തിൽ പ്രയോജനകരമായി. ഗ്രീക്ക് ഓർത്തഡോക്സ് സഭാംഗമായ പ്രൊഫ. നിസ്സിയോട്ടിസിനോടു സഹകരിച്ചു പ്രവർത്തിക്കാനും



എനിക്ക് അവസരം കിട്ടി. ഓറിയന്റൽ ഓർത്തഡോക്സ് സഭകളിലെയും പൗരസ്ത്യ ഓർത്തഡോക്സ് സഭകളിലെയും ദൈവശാസ്ത്രജ്ഞന്മാർ തമ്മിലുള്ള ചരിത്രപ്രധാനമായ അനൗപചാരിക കൂടിയാലോചനകളുടെ ജോയിന്റ് കൺവീനർമാരായിരുന്നു ഞങ്ങൾ (ഈ സഭകൾ തമ്മിൽ 13 നൂറ്റാണ്ടുകൾക്കു മുമ്പ് പരസ്പര കുർബാനാനുഭവം വിഛേദിച്ചിരുന്നു.) ഇപ്പറഞ്ഞ ഉത്തരവാദിത്വങ്ങളെല്ലാം പണ്ഡിതോചിതമായ ഗവേഷണം അസാധ്യമാക്കിയെന്നു പറഞ്ഞാൽ മതി.

എന്റെ ഡോക്ടറൽ പ്രബന്ധം എഴുതിത്തീർക്കാൻ ഞാൻ 1972-ൽ സെമിനാരിയിൽ നിന്ന് ആറുമാസത്തെ അവധിയെടുത്ത് പശ്ചിമജർമ്മനിയിൽ വെസ്റ്റ്ഫാലിയയിലെ മ്യൂൻസ്റ്ററിലേക്കു പോയി.

“നിസ്സായിലെ വിശുദ്ധ ഗ്രിഗോറിയോസിന്റെ രചനകളിൽ ദൈവവും ലോകവും മനുഷ്യനും തമ്മിലുള്ള ബന്ധം” എന്നതായിരുന്നു പ്രബന്ധ വിഷയം. നിസ്സായിലെ വിശുദ്ധ ഗ്രിഗോറിയോസിന്റെ രചനകൾ പഠിക്കുന്നതിനുള്ള ഒരു പ്രത്യേക യൂണിവേഴ്സിറ്റി ഇൻസ്റ്റിറ്റ്യൂട്ട് മ്യൂൺസ്റ്ററിലുണ്ടായിരുന്നു. സെമിനാരി വിദ്യാഭ്യാസം പൂർത്തിയാക്കിയ റോമൻ കത്തോലിക്കാ വൈദികരുടെ ഉപരിപഠനത്തിന് ഉദ്ദേശിച്ചിട്ടുള്ള ഒരു കത്തോലിക്കാ മന്ദിരത്തിലാണു ഞാൻ താമസിച്ചത്. സെമിനാരി കഴിവുള്ളത്ര മികച്ച സൗകര്യങ്ങൾ എനിക്ക് നല്കി. സമയത്തിനകംതന്നെ ഞാൻ പ്രബന്ധം എഴുതിത്തീർത്തു. ജർമ്മൻ സംസ്ക്കാരം കുറച്ചുകൂടി നന്നായി മനസ്സിലാക്കാൻ അവിടുത്തെ വാസം ഉതകി. എന്റെ ഡോക്ടറൽ പ്രബന്ധം സെറാമ്പൂർ യൂണിവേഴ്സിറ്റിക്കു സമർപ്പിക്കുകയും കുറച്ചൊന്നു ചുരുക്കിയെഴുതിയശേഷം അംഗീകരിക്കപ്പെടുകയും ചെയ്തു. 1975-ൽ ഡോക്ടർ ഓഫ് തിയോളജി എന്ന ഡോക്ടർ ബിരുദത്തിനു ഞാൻ അർഹനായി.

1975-ൽ മെത്രാപ്പോലീത്തയായി ഞാൻ അഭിഷേകം ചെയ്യപ്പെട്ടു. പുതുതായി രൂപവൽക്കരിക്കപ്പെട്ട ഡൽഹി ഭദ്രാസനത്തിന്റെ ഉത്തരവാദിത്വം എനിക്ക് നല്കി. ഇതൊരു പാർട് - ടൈം ജോലിയായിരുന്നു. സഭയിലെ എന്റെ മറ്റു പ്രവർത്തനങ്ങൾക്കു പുറമെയാണിത്. 1975-ൽ ഡൽഹിയിൽ മെത്രാപ്പോലീത്തായ്ക്ക് ഓഫീസോ അരമനയോ ഉണ്ടായിരുന്നില്ല. വടക്കുപടിഞ്ഞാറേ ഇന്ത്യ മുഴുവനും അതിനു പുറമെ ഗൾഫ് രാജ്യങ്ങളും യൂറോപ്പും എന്റെ ഭദ്രാസനത്തിൽ ഉൾപ്പെട്ടിരുന്നു. ഡൽഹി, കോട്ടയത്തു നിന്നു 3000 കിലോമീറ്റർ അകലെയും. അപ്പോൾ എന്റെ യാത്രയുടെ വ്യാപ്തി ഊഹിക്കുകയേ വേണ്ടു. ദൈവകൃപയാൽ ശില്പകലാ സുന്ദരമായ ഒരു ഭദ്രാസനാസ്ഥാനം പണിയിക്കുന്നതിനും ഇരുപതോളം പുതിയ പള്ളികൾ

നിർമ്മിക്കുന്നതിന് നേതൃത്വം നൽകുന്നതിനും എനിക്കു കഴിഞ്ഞു. ഇതിനെല്ലാം സമയവും പ്രയത്നവും എത്രമാത്രം വേണ്ടിവന്നു എന്നത് ചിന്ത്യം.

സഭകളുടെ ലോകകൗൺസിലിന്റെ എക്സിക്യൂട്ടീവ് കമ്മിറ്റിയിൽ അംഗമായി 1975-ൽ എന്നെ തെരഞ്ഞെടുത്തു. കൗൺസിൽ യോഗങ്ങൾക്കു മാത്രമായി ആണ്ടിൽ മൂന്നുതവണ വിദേശയാത്ര നടത്താൻ അതോടെ ഞാൻ നിർബന്ധിതനായി. 1983-ൽ കാനഡയിലെ വാൻകൂവറിൽവച്ച് സഭകളുടെ ലോകകൗൺസിലിന്റെ ഒരു പ്രസിഡന്റായി ഞാൻ തെരഞ്ഞെടുക്കപ്പെട്ടു. 1991 വരെ ഞാൻ ആ സ്ഥാനം വഹിച്ചു. ചെക്കോസ്ലോവാക്കിയയിലെ പ്രാഗ് ആസ്ഥാനമായി പ്രവർത്തിക്കുന്ന ക്രിസ്ത്യൻ പീസ് കോൺഫറൻസിന്റെ വൈസ് പ്രസിഡന്റായി കുറെ മുമ്പുതന്നെ എന്നെ തെരഞ്ഞെടുത്തിരുന്നു. ഇതിനോടനുബന്ധിച്ച പല സാർവ്വദേശീയ യോഗങ്ങൾക്കും വിദേശയാത്ര വേണ്ടിവന്നു.

കേരളത്തിൽതന്നെ ഒരു പ്രസംഗകനെന്ന നിലയിൽ എന്റെ സേവനം പലരും ആവശ്യപ്പെട്ടതിനു പുറമെ, കേരളയൂണിവേഴ്സിറ്റി സെനറ്റംഗമായും (1972-76) സെറാമ്പൂർ യൂണിവേഴ്സിറ്റി സെനറ്റംഗമായും (1970-74, 1984-93) ഞാൻ സേവനമനുഷ്ഠിച്ചു. കേരള ഫിലോസഫിക്കൽ കോൺഗ്രസ്സിന്റെ വൈസ്പ്രസിഡന്റായി 1968-ൽ എന്നെ തെരഞ്ഞെടുത്തു. 1975-ൽ ഇന്ത്യൻ ഫിലോസഫിക്കൽ കോൺഗ്രസിന്റെ വാർഷിക സമ്മേളനത്തിന് ഞങ്ങൾ ആതിഥേയത്വം വഹിച്ചു. സ്വീകരണകമ്മിറ്റിയദ്ധ്യക്ഷനായും ഞാൻ പ്രവർത്തിച്ചു. ഇന്ത്യൻ ഫിലോസഫിക്കൽ കോൺഗ്രസ്സിലെ ഭാരതീയദാർശനികന്മാരും ഇന്ത്യൻ കൗൺസിൽ ഓഫ് ഫിലോസഫിക്കൽ റിസേർച്ചിലെ ഭാരതീയ തത്വചിന്തകരുമായും 1974 മുതൽ എനിക്കുണ്ടായ സമ്പർക്കബന്ധങ്ങൾ ഭാരതത്തിന്റെ മഹത്തും സമൃദ്ധവുമായ ദാർശനികപാരമ്പര്യത്തെപ്പറ്റി കൂടുതലായി മനസ്സിലാക്കാൻ എന്നെ വളരെയേറെ സഹായിച്ചു. എൺപതു സംവത്സരം മുമ്പ് രവീന്ദ്രനാഥ ടാഗോറും എസ്. രാധാകൃഷ്ണനും ചേർന്ന് സ്ഥാപിച്ച ഇന്ത്യൻ ഫിലോസഫിക്കൽ കോൺഗ്രസ്സിന്റെ ജനറൽ പ്രസിഡന്റായി പിൽക്കാലത്തു ഞാൻ തെരഞ്ഞെടുക്കപ്പെട്ടു. ആ സ്ഥാനം വഹിക്കുന്ന ആദ്യത്തെ ഭാരതീയ ക്രിസ്ത്യാനിയാണ് ഞാൻ എന്നു തോന്നുന്നു. ഞാൻ അർഹിക്കാത്ത ഒരു ബഹുമതിയാണതെങ്കിലും, ജനറൽ പ്രസിഡന്റു പദവി ഭൂരിപക്ഷ സമൂഹത്തിലെ അംഗങ്ങൾക്കു മാത്രമായി നല്കിയാൽപോരെന്നു ആ പ്രസ്ഥാനത്തിലെ എന്റെ ചില സുഹൃത്തുക്കൾ ചിന്തിച്ചു.



## പ്രഭാഷണങ്ങളും പ്രസിദ്ധീകരണങ്ങളും

അമേരിക്കൻ ഭൂഖണ്ഡത്തിലും എനിക്ക് സന്തുഷ്ടവും പ്രയോജനകരവുമായ പല സമ്പർക്കങ്ങൾ ഉണ്ടായി. മൂന്നു ലൂതറൻ സെമിനാരികളിൽ ഹെയിൻ (Hein) മെമ്മോറിയൽ പ്രഭാഷണം നടത്താൻ 1968-ൽ ലൂതറൻ സഭ എന്നെ ക്ഷണിച്ചു. അന്നാണ് ലേഖനങ്ങൾക്കും പ്രബന്ധങ്ങൾക്കും പുറമെ ദീർഘവും ഗഹനവുമായ ഗ്രന്ഥരചനയിലേക്ക് എന്റെ ശ്രദ്ധതിരിഞ്ഞത്. ഈ പ്രസംഗങ്ങൾ 1972-ൽ ഫിലഡൽഫിയയിലെ വെസ്റ്റ്മിൻസ്റ്റർ പ്രസ്സ് പ്രസിദ്ധീകരിച്ച *The Freedom of Man* (മനുഷ്യന്റെ സ്വാതന്ത്ര്യം) എന്ന ഗ്രന്ഥത്തിലും 1974 -ൽ മദ്രാസിലെ ക്രിസ്ത്യൻ ലിറ്ററച്ചർ സൊസൈറ്റി പ്രസിദ്ധീകരിച്ച *Freedom and Authority* (സ്വാതന്ത്ര്യവും അധികാരവും) എന്ന ഗ്രന്ഥത്തിലും ഉൾപ്പെടുത്തി.

എന്റെ ആദ്യത്തെ പ്രമുഖ ഗ്രന്ഥം പൗരസ്ത്യ ക്രിസ്തീയാരാധനയുടെ സവിശേഷതകൾ സംബന്ധിച്ചായിരുന്നു. ന്യൂയോർക്കിലെ അസ്സോസിയേഷൻ പ്രസ്സും ലണ്ടനിലെ ലൂട്ടർവർത്ത് പ്രസ്സും സംയുക്തമായി 1967-ൽ *The Joy of Freedom, Eastern Worship and Modern Man* എന്ന ഗ്രന്ഥം പ്രസിദ്ധപ്പെടുത്തി. ഗ്രന്ഥം പെട്ടെന്നു വിറ്റുതീർന്നു. വിലകുറഞ്ഞ ഒരു ഇന്ത്യൻ പതിപ്പ് 1987-ൽ മദ്രാസിലെ സി. എൽ. എസ്. പ്രസിദ്ധീകരിച്ചു. അവർ നേരത്തെ തന്നെ എന്റെ ചില ബൈബിൾ പഠനങ്ങളും ധ്യാനങ്ങളും പ്രസിദ്ധീകരിച്ചിരുന്നു- *The Gospel of the Kingdom* 1968 ലും *Be Still and Know* 1974ലും.

കേരളത്തിലെ പ്രസിദ്ധനായ സാഹിത്യവിമർശകനും എഴുത്തുകാരനുമായ ഡോ. കെ. എം. തരകൻ എന്റെ *Joy of Freedom* എന്ന കൃതി 'സ്വാതന്ത്ര്യദീപ്തി' എന്ന ശീർഷകത്തിൽ മലയാളത്തിലേക്കു വിവർത്തനം ചെയ്തു. 'പൗലോസ് മാർ ഗ്രിഗോറിയോസ് - മനുഷ്യനും ചിന്തകനും' എന്നൊരു ജീവചരിത്രഗ്രന്ഥം അദ്ദേഹം രചിക്കുകയും ചെയ്തു. എന്റെ സുഹൃത്തുക്കളും അഭ്യുദയകാംക്ഷികളും ചേർന്ന് രണ്ട് അഭിനന്ദന വാല്യങ്ങൾ പുറത്തിറക്കി - എന്റെ അറുപതാം പിറന്നാളിൽ (1982) *Freedom, Love, Community* എന്ന ഗ്രന്ഥവും; എഴുപതാം പിറന്നാളിൽ (1992) *Towards a New Humanity* എന്ന ഗ്രന്ഥവും.

ഓർത്തഡോക്സ് കോളജ് വിദ്യാർത്ഥികൾക്കുവേണ്ടി ഞാൻ പൗരസ്ത്യ ക്രിസ്ത്യൻ പിതാക്കന്മാരിൽ ചിലരുടെ ലഘു ജീവചരിത്രവും പ്രബോധനങ്ങളും എഴുതി. *The Faith of Our Fathers* എന്ന ശീർഷകത്തിൽ 1969 -ൽ അത് കോട്ടയത്ത് നിന്നു പ്രസിദ്ധപ്പെടുത്തി. 1975 - ൽ ഇന്ത്യൻ

ഫിലോസഫിക്കൽ കോൺഗ്രസിന്റെ ആലുവാ സമ്മേളനത്തിന്റെ തയ്യാറെടുപ്പിന് ആധുനികയൂറോപ്യൻ ഫിലോസഫിക്ക് ഹ്രസ്വമായ ഒരു ആമുഖം തയ്യാറാക്കി: *The Quest for Certainty* എന്ന ശീർഷകത്തിൽ. തിരുപ്പതിയിലെ ശ്രീ വെങ്കിടേശ്വര യൂണിവേഴ്സിറ്റിയിൽ ഞാൻ നല്കിയ രണ്ടു ദാർശനിക പ്രഭാഷണങ്ങൾ 1978-ൽ ആ യൂണിവേഴ്സിറ്റി തന്നെ *Truth Without Tradition?* എന്ന പേരിൽ പ്രസിദ്ധപ്പെടുത്തി.

സഭകളുടെ ലോകകൗൺസിലിന്റെ "വിശ്വാസം, ശാസ്ത്രം, ഭാവി" എന്ന ലോകസമ്മേളനത്തിന്റെ പ്രിപ്പേരറ്ററി കമ്മിറ്റിയിൽ 1978-ൽ ഞാൻ അദ്ധ്യക്ഷത വഹിക്കുന്ന സമയത്ത് എന്റെ ശ്രദ്ധയിൽപ്പെട്ട ഒരു ഗ്രന്ഥം എന്നെ രോഷാകുലനാക്കി. എന്റെ കമ്മിറ്റിയിൽതന്നെ ഒരംഗമായിരുന്നു ഗ്രന്ഥകർത്താവ്. പരിസ്ഥിതി പ്രശ്നത്തിലേക്കുള്ള സമീപനത്തിന്റെ ക്രിസ്തീയ ദൈവശാസ്ത്രാടിസ്ഥാനമായിരുന്നു പ്രതിപാദ്യവിഷയം. അമിതമായി കാൽവിന്റെ അഭിപ്രായങ്ങളുടെ ചുവടുപിടിച്ചുകൊണ്ടുള്ള ഒരു ഗ്രന്ഥം. എന്റെ വീക്ഷണത്തിൽ അതു ക്രിസ്തീയമെന്നു തന്നെ പറഞ്ഞുകൂടാ. ഞാൻ റോമിലെ ഗ്രിഗോറിയൻ ലൈബ്രറിയിലിരുന്ന് മൂന്നാഴ്ചകൊണ്ട് അതിനൊരു പ്രത്യാഖ്യാനം തയാറാക്കി: *The Human Presence* എന്ന ശീർഷകത്തിൽ. അതേ പ്രശ്നത്തിനുള്ള പൗരസ്ത്യ ഓർത്തഡോക്സ് ക്രിസ്ത്യൻ സമീപനമാണു ഞാനതിൽ വ്യക്തമാക്കിയത്. ആ ഗ്രന്ഥം 1978-ൽ ഡബ്ലിയു. സി. സി. ജനീവയിൽ പ്രസിദ്ധപ്പെടുത്തി. അതു പെട്ടെന്നു വിറ്റുതീർന്നതിനാൽ, അടുത്തവർഷം രണ്ടാമതൊരു പതിപ്പു വേണ്ടിവന്നു. മദ്രാസിലെ സി. എൽ. എസ്. പിറ്റേവർഷം വിലകുറഞ്ഞ ഒരു പതിപ്പു പുറത്തിറക്കി. ന്യൂയോർക്കിലെ അമിറ്റിഹൗസ് 1987-ൽ ഒരു അമേരിക്കൻ പതിപ്പ് പ്രസിദ്ധീകരിച്ചു. പുസ്തകവില്പനയും അനുകൂലനിരൂപണങ്ങളും പരിഗണിക്കുമ്പോൾ എന്റെ ഏറ്റവും സഫലമായ ഗ്രന്ഥങ്ങളിലൊന്നാണിത്. ഗ്രന്ഥത്തിലെ *Mastery and Mystery* എന്ന അദ്ധ്യായം വ്യാപകമായി ഉദ്ധരിക്കപ്പെട്ടു.

'വിശ്വാസം , ശാസ്ത്രം, ഭാവി' എന്ന ലോകസമ്മേളനം 1979-ൽ മസ്സാച്ചുസെറ്റ്സ് ഇൻസ്റ്റിട്യൂട്ട് ഓഫ് ടെക്ക്നോളജിയിൽ ചേർന്നു. 500 ഭൗതിക ശാസ്ത്രജ്ഞന്മാർ സന്നിഹിതരായി. സാമൂഹ്യശാസ്ത്രജ്ഞന്മാരുടെയും ദൈവശാസ്ത്രജ്ഞന്മാരുടെയും സംഖ്യയും അത്രത്തോളം വരും. എന്റെ അദ്ധ്യക്ഷതയിൽ അഞ്ചുവർഷം നടന്ന പ്രാരംഭ സജ്ജീകരണങ്ങൾക്കു ശേഷമാണ് സമ്മേളനം ചേർന്നത്. എന്റെ ചിന്താമണ്ഡലത്തിലെ ഏറ്റവും പ്രധാനമായ വഴിത്തിരിവായി ഈ സമ്മേളനത്തെ കണക്കാക്കാം. അറിവിലേക്കുള്ള ഏറ്റവും പ്രധാനമായ മാർഗമായി ആധുനിക ശാസ്ത്രത്തെയും, സമൂഹത്തെയും പരിസ്ഥിതിയെയും പരിവർത്തനം ചെയ്യിക്കുന്നതിനുള്ള



മുഖ്യ ഉപകരണമായി ആധുനിക സാങ്കേതിക വിദ്യയെയും പരിഗണിക്കുന്ന അനേകം ലോകചിന്തകന്മാരുമൊന്നിച്ചു പ്രവർത്തിക്കാൻ എനിക്ക് അവസരം ലഭിച്ചു. സമ്മേളനം പലദിവസങ്ങൾ നീണ്ടുനിന്നു. അതിൽ അദ്ധ്യക്ഷത വഹിക്കുന്നതിനുള്ള നിസ്തുലമായ ബഹുമതി എന്റേതായി. സമ്മേളനത്തെപ്പറ്റി കൂടുതൽ കാര്യങ്ങൾ പിന്നീടു പറയാം.

സമ്മേളനത്തിന്റെ തയാറെടുപ്പ് എന്ന നിലയിൽ പ്രസിദ്ധീകരിച്ച *Science and Our Future* (മദ്രാസ്, 1978) എന്ന ഗ്രന്ഥം ഞാനാണ് എഡിറ്റു ചെയ്തത്. അതിൽ ഒരു ഭാഗം ഞാൻ തന്നെ എഴുതേണ്ടിയുംവന്നു. ഭാരതീയ ശാസ്ത്രജ്ഞരും ചിന്തകരുമായിരുന്നു പ്രധാനപ്പെട്ട ലേഖകർ. നമ്മെ അഭിമുഖീകരിക്കുന്ന മുഖ്യ പ്രശ്നങ്ങൾ ക്രോഡീകരിക്കുന്നതായിരുന്നു എന്റെ ലേഖനം. സമ്മേളനം അവസാനിച്ചപ്പോൾ അതു സംബന്ധിച്ച എന്റെ സ്വന്തം ചിന്തകൾ ഞാൻ രേഖപ്പെടുത്തി *Science for Sane Societies* (ശാസ്ത്രം സുബോധമുള്ള സമൂഹങ്ങൾക്ക്) എന്ന പേരിൽ മദ്രാസ് സി.എൽ. എസ്. അത് 1980-ൽ പ്രസിദ്ധീകരിച്ചു. ന്യൂയോർക്കിലെ പാരഗൺ ഹൗസ് 1987-ൽ ആ ഗ്രന്ഥം പുനഃപ്രസിദ്ധീകരിച്ചു.

ജർമ്മൻ വായനക്കാർക്കുവേണ്ടി ഓറിയന്റൽ ഓർത്തഡോക്സ് സഭകളെ സംബന്ധിച്ച് രണ്ടു ഗ്രന്ഥങ്ങൾ തയാറാക്കാൻ എന്നോടാവശ്യപ്പെട്ടു. ഭാഗികമായി ഞാൻ അതു രചിച്ചു. ബാക്കി ഭാഗം രചിച്ചത് അതതു സഭകളിൽ നിന്നുള്ളവരാണ്. ഞങ്ങൾ ഇംഗ്ലീഷിലാണതു രചിച്ചത്. ഞാൻ ഗ്രന്ഥം എഡിറ്റു ചെയ്തു. അനന്തരം അതു ജർമൻ ഭാഷയിലേക്കു വിവർത്തനം ചെയ്യുകയായിരുന്നു. ആദ്യഗ്രന്ഥം ഈജിപ്ഷ്യൻ, എത്യോപ്യൻ സഭകളെപ്പറ്റി പ്രതിപാദിച്ചു. *Koptisches Christentum* എന്ന പേരിൽ അതു 1973 ൽ സ്റ്റുട്ഗാർട്ടിൽ പ്രസിദ്ധീകരിച്ചു - *Kirchen Der Welt* എന്ന ഗ്രന്ഥാവലിയുടെ ഭാഗമായി. കേരളത്തിലെ മാർത്തോമ്മാ ക്രിസ്ത്യാനികളുടെയിടയിലെ വിവിധ ഗ്രൂപ്പുകളെപ്പറ്റി പ്രതിപാദിക്കുന്ന രണ്ടാം ഗ്രന്ഥം *Die Syrischen Kirchen in Indien* എന്ന ശീർഷകത്തിൽ 1974- ൽ സ്റ്റുട്ഗാർട്ടിൽ പുറത്തിറക്കി. റോമൻ കത്തോലിക്കരും, മാർത്തോമാക്കാരും മറ്റുമായ പണ്ഡിതന്മാരുടെ ലേഖനങ്ങൾ അതിലുൾപ്പെടുത്തിയിരുന്നു.

വലതുപക്ഷത്തു നിന്നും ഇടതുപക്ഷത്തു നിന്നുമുള്ള കേരളീയ ബുദ്ധിജീവികൾ ഉൾപ്പെടുന്ന കേരള സ്റ്റഡിഗ്രൂപ്പ് ഞങ്ങൾ ആരംഭിച്ചു. മലയാളമനോരമ ചീഫ് എഡിറ്റർ പത്മശ്രീ കെ. എം. ചെറിയാൻ, കേരളത്തിലെ മുൻ മുഖ്യമന്ത്രി സി. അച്യുതമേനോൻ എന്നിവരും ഇതിൽ അംഗങ്ങളായിരുന്നു. ദേശീയവും സാർവദേശീയവുമായ പ്രശ്നങ്ങൾ അവിടെ ചർച്ചാവിഷയമായി.

പഠനത്തിനായി ഒരു ലഘുഗ്രന്ഥം ഞാൻ തയാറാക്കി. ട്രാൻസ് നാഷണൽ കോർപ്പറേഷനുകളുടെ (ബഹുരാഷ്ട്രകുത്തകകളുടെ) പങ്കിനെപ്പറ്റിയായിരുന്നു മുഖ്യമായി അതിലെ പ്രതിപാദ്യം. അതിൽ അധികപങ്കും ഞാനാണു രചിച്ചത്. മറ്റുപലരുടെയും ഹ്രസ്വമായ രചനകളും ഉൾക്കൊള്ളിച്ചു. ഞാനാണു ഗ്രന്ഥം എഡിറ്റു ചെയ്തത്. *Burning Issues* എന്ന ശീർഷകത്തിൽ അത് 1977-ൽ കോട്ടയത്തുനിന്നു പ്രസിദ്ധീകരിച്ചു. ഈ ലഘുഗ്രന്ഥം വലിയ വിജയമായി. മാർക്സിസ്ററുകൾ പോലും ഈ വിഷയത്തെക്കുറിച്ച് പഠിക്കാൻ പഠനക്ലാസ്സുകളിൽ അത് ഉപയോഗിച്ചു.

സഭകളുടെ ലോകകൗൺസിലുമായി ബന്ധപ്പെട്ട എന്റെ അനുഭവങ്ങളിൽ ശ്രദ്ധേയമായ ഒരു കാര്യം, നാല് അനൗദ്യോഗിക സംഭാഷണങ്ങൾ സംഘടിപ്പിച്ചതാണ്. ഓറിയന്റൽ ഓർത്തഡോക്സ് സഭകളിലെയും പൗരസ്ത്യ ഓർത്തഡോക്സ് സഭകളിലെയും ദൈവശാസ്ത്രജ്ഞന്മാർ തമ്മിലുള്ള ഈ സംഭാഷണം നടന്നത് ആർഹൂസിലും (1964) ബ്രിസ്ടലിലും (1967) ജനീവയിലും (1970)ആഡിസ് അബാബയിലും (1971) ആയിരുന്നു. പ്രൊഫ. നിസ്സിയോട്ടിസും ഞാനും ആയിരുന്നു സംയുക്ത കൺവീനർമാർ. 1500 വർഷത്തെ പിളർപ്പിനും തർക്കവിതർക്കങ്ങൾക്കും ശേഷം രണ്ടുകൂട്ടരും ഒരേവിശ്വാസത്തിൽ പങ്കാളികളാണെന്നു ഞങ്ങൾ കണ്ടെത്തി. ഞങ്ങളെ വിസ്മയസ്തബ്ധരാക്കിയ ഒരു വസ്തുതയാണത്. മനുഷ്യാവതാരം ചെയ്ത ക്രിസ്തുവിന്റെ ദൈവ സ്വഭാവവും മനുഷ്യസ്വഭാവവും വാസ്തവത്തിൽ ഒന്നാണോ അതോ രണ്ടായി പരിഗണിക്കണമോ എന്ന ക്രിസ്തുശാസ്ത്രപ്രശ്നമാണ് അഞ്ചും ആറും നൂറ്റാണ്ടുകളിൽ സഭകളെ ഭിന്നിപ്പിച്ചു നിറുത്തിയിരുന്നത്. എന്നാൽ വാസ്തവത്തിൽ അതിൽ കഴമ്പില്ലെന്നും പദപ്രയോഗത്തിലുള്ള വ്യത്യാസം മാത്രമേയുള്ളുവെന്നും ഈ സംഭാഷണങ്ങളിൽ വ്യക്തമായി. നിസ്സിയോട്ടിസ്സും ഞാനും സംയുക്തമായി എഡിറ്റു ചെയ്ത ഈ റിപ്പോർട്ടുകൾ മസ്സാച്ചുസെറ്റ്സിലെ ബ്രൂക്ക്ലിനിലെ ഹെലനിക് കോളജ് പ്രസിദ്ധീകരിക്കുന്ന *ഗ്രീക്ക് ഓർത്തഡോക്സ് തിയോളജിക്കൽ റിവ്യൂ*വിൽ പ്രത്യക്ഷപ്പെട്ടു. ഇതിന്റെ ഒരു സംഗ്രഹം സഭകളുടെ ലോകകൗൺസിൽ ജനീവയിൽ (1981) പ്രസിദ്ധീകരിച്ചു: "കൽക്കദൂന്യ- പിളർപ്പുണ്ടാക്കുന്നോ യോജിപ്പിക്കുന്നുവോ" (*Does Chalcedon Divide or Unite?*) എന്ന ശീർഷകത്തിൽ.

സെറാമ്പൂർ യൂണിവേഴ്സിറ്റിക്കു സമർപ്പിച്ച എന്റെ ഡോക്ടറൽ പ്രബന്ധം *Cosmic Man* എന്ന ശീർഷകത്തിൽ ന്യൂഡൽഹിയിലെ സോഫിയാ പബ്ലിക്കേഷൻസ് 1980-ൽ പ്രസിദ്ധീകരിച്ചു. മൂന്നാം നൂറ്റാണ്ടിലെ പൗരസ്ത്യ ക്രിസ്തീയ പിതാവായ നിസ്സായിലെ മാർ ഗ്രിഗോറിയോസിന്റെ രചനകളിലെ, ദൈവം, മനുഷ്യരാശി, ലോകം എന്നിവ തമ്മിലുള്ള ബന്ധമാണ് അതിലെ പ്രതിപാദ്യം. 1988-ൽ ന്യൂയോർക്കിലെ പാരഗൺ ആ ഗ്രന്ഥം പുന:പ്രസിദ്ധീകരിച്ചു. ഈ കൃതി പൊതുവെ നല്ല രീതിയിൽ സ്വീകരിക്കപ്പെടുമെന്നായിരുന്നു എന്റെ പ്രതീക്ഷ. പക്ഷേ സംഭവിച്ചതങ്ങനെയായിരുന്നില്ല. ഈ കൃതി ഭാവിയിൽ കൂടുതൽ ഗൗരവബുദ്ധിയോടെ ആളുകൾ പഠിക്കുമെന്ന് ഞാൻ കരുതുന്നു. ക്രിസ്തീയമായ ദൈവവിശ്വാസത്തിലെ അടിസ്ഥാന പ്രശ്നങ്ങളിലൊന്നിനെപ്പറ്റിയാണ് അതിൽ പ്രതിപാദിക്കുന്നത്. ദൈവവിശ്വാസികൾ സാധാരണയായി ദൈവം, മനുഷ്യത്വം, ലോകം എന്നിവയെ മൂന്ന് സത്തകളായിട്ടാണ് (entity) പരിഗണിക്കുന്നത്. പൗരസ്ത്യ സഭാപിതാവായ നിസ്സായിലെ വിശുദ്ധ ഗ്രിഗോറിയോസാകട്ടെ, സ്രഷ്ടാവിനെയും സൃഷ്ടിയെയും വ്യത്യസ്തങ്ങളായ രണ്ടു സത്തകളായി കാണുന്നതിലെ ദാർശനികപ്രശ്നത്തെ മുൻകൂട്ടി ധരിച്ചിരുന്നു. ഹിന്ദു അദ്വൈത വേദാന്തിയുടെ വീക്ഷണം അടിസ്ഥാനപരമായി ഭദ്രവും നിയമാനുസൃതവുമാണെന്ന് അംഗീകരിക്കപ്പെട്ടിട്ടുണ്ട്. ഏഷ്യാമൈനറിലെ (ഇന്നത്തെ തുർക്കി) കപ്പദോക്യയിൽ നിന്നുള്ള ഈ പ്രാചീന ഏഷ്യൻ ഗ്രന്ഥകാരൻ അതു വ്യത്യസ്തരീതിയിൽ രൂപപ്പെടുത്തുകയും വ്യാഖ്യാനിക്കുകയും ചെയ്തുവെന്നു മാത്രം. നിസ്സായിലെ ഗ്രിഗറി ജീവിച്ചതും എഴുതിയതും ഇന്ത്യയിൽ ശങ്കരാചാര്യർ ജീവിച്ചതിന് മൂന്നോ, നാലോ നൂറ്റാണ്ടുകൾ മുമ്പാണ്.



കർത്താവായ യേശുക്രിസ്തുവിന്റെ പന്ത്രണ്ടു അപ്പോസ്തലന്മാരിൽ ഒരാളായ വിശുദ്ധ തോമ്മസ് എ. ഡി. 52- ൽ ഇന്ത്യയിലെത്തി ക്രൈസ്തവ സഭ സ്ഥാപിച്ചതായി വിശ്വസിക്കപ്പെടുന്നു. പാരമ്പര്യമനുസരിച്ച് അദ്ദേഹം എ.ഡി. 52-ൽ മദ്രാസിനു സമീപം ഒരു (ഈ സ്ഥലം ഇപ്പോൾ സാൻതോം എന്ന് വിളിക്കപ്പെടുന്നു) സ്ഥലത്തുവച്ച് ഹിന്ദുക്കളുടെ കുന്തമേറ്റു രക്ത സാക്ഷി മരണം പ്രാപിച്ചു. ഈ സംഭവത്തിന്റെ 19-ാം ശതവാർഷികം ഇന്ത്യൻ ഓർത്തഡോക്സ് സഭ, വിശുദ്ധ തോമ്മസാണു സ്ഥാപകനെന്ന് അവകാശപ്പെടുന്ന മറ്റു തോമ്മസ് ക്രിസ്ത്യാനികളുമായി ചേർന്ന് ആഘോഷിക്കുകയുണ്ടായി. 1982ൽ സഭ കാതോലിക്കറ്റ് സപ്തതി ആഘോഷിച്ചപ്പോൾ ഇന്ത്യൻ പ്രസിഡണ്ട് ഗ്യാനി സെയിൽസിംഗ്, ജ്യോർജിയയിലെ പാത്രിയർക്കീസ് ഇലിയ തുടങ്ങി അനേകം അതിഥികൾ വിദൂരദേശങ്ങളിൽ നിന്ന് എത്തിച്ചേർന്നു. ആഘോഷങ്ങളുടെ പ്രധാനചുമതല എനിക്കായിരുന്നു. വലിയ ഒരു സംഘം ആൾക്കാർ എനിക്ക് ആവശ്യമായ സഹായം നല്കി. അതിഥികൾക്ക് നല്കാൻ ഞങ്ങളുടെ സഭയുടെ ചരിത്രം സംബന്ധിച്ച് ഒരു ലഘു ഗ്രന്ഥം വേണ്ടിയിരുന്നു. ഒരാഴ്ചക്കകം ഞാൻ തന്നെ ഒരെണ്ണം എഴുതി തയാറാക്കേണ്ടിവന്നു. *The Indian Orthodox Church - An Overview* എന്ന പേരിൽ അതു പ്രസിദ്ധീകരിച്ചു.

സഭകളുടെ ലോകകൗൺസിൽ പ്രചരിപ്പിച്ച തെറ്റായ ചില ദൈവശാസ്ത്ര ചിന്തകളെപ്പറ്റി 1980-കളിൽ ഞാൻ തികച്ചും അസ്വസ്ഥനായി. 1983-ൽ എന്നെ കൗൺസിലിന്റെ ഒരു പ്രസിഡണ്ടായി തെരഞ്ഞെടുത്തു. മുൻപറഞ്ഞ സ്ഖലിതങ്ങളെപ്പറ്റി ജനീവയിലെ കൗൺസിൽ സ്റ്റാഫിന് ഏതാനും പ്രസംഗങ്ങൾ നല്കേണ്ടതാവശ്യമാണെന്ന് ഞാൻ ശഠിച്ചു. സ്റ്റാഫിലെ സ്വാധീനമുള്ള അംഗങ്ങൾ ഈ നിർദ്ദേശത്തെ സർവശക്തിയുമുപയോഗിച്ച് എതിർത്തു. അവസാനം ജനറൽ സെക്രട്ടറി ഡോ. എമിലിയോ കാസ്ട്രോ എന്റെ നിർദ്ദേശം അംഗീകരിച്ചു. ജനീവയിലെ കൗൺസിൽ ആസ്ഥാനത്ത് വിവിധ രാജ്യങ്ങളിൽ നിന്നായി ഏതാണ്ട് 80 എക്സിക്യൂട്ടീവുകളും അവരെ സഹായിക്കുന്ന വേറെ 200 സ്റ്റാഫംഗങ്ങളും അന്നു പ്രവർത്തിക്കുന്നുണ്ടായിരുന്നു. ജനീവയിൽ പ്രവർത്തിക്കുന്ന ഗവൺമെന്റിതര സംഘടനകളിൽ ഏറ്റവും വലുതാണ് കൗൺസിൽ. ഞാൻ പ്രസംഗങ്ങൾ തയാറാക്കാൻ ആരംഭിച്ചു. അതിനിടയിൽ എനിക്കൊരു നിർദ്ദേശം കിട്ടി. എന്റെ പ്രസംഗങ്ങൾ കൗൺസിലിന്റെ മൂന്നു യൂണിറ്റുകളിൽ ഒരെണ്ണം തെരഞ്ഞെടുക്കുന്ന വിഷയത്തെപ്പറ്റി ആയിരിക്കണം. ഡയോക്കോണിയ (സേവനം) എന്ന വിഷയമാണവർ നല്കിയത്. ഇത് സ്റ്റാഫിന്റെ ഒരു അട്ടിമറിയാണെന്ന് എനിക്കു മനസ്സിലായി! അവരുടെ കളി തന്നെ കളിക്കാൻ തീരുമാനിച്ചുകൊണ്ട് ഞാൻ പ്രസംഗത്തിനു സമ്മതിച്ചു. അവിടെ ചെയ്ത അഞ്ചോ ആറോ പ്രസംഗങ്ങൾ ഒന്നിച്ചുചേർത്ത് *The Meaning and Nature of Diakonia* എന്നൊരു ഗ്രന്ഥം 1988-ൽ സഭകളുടെ ലോകകൗൺസിൽ ജനീവയിൽ പ്രസിദ്ധീകരിച്ചു. ഗ്രന്ഥത്തിന് ചിലയിടങ്ങളിൽ നല്ല നിരൂപണം കിട്ടി. പക്ഷേ സ്റ്റാഫിൽ അതു മതിപ്പുളവാക്കിയില്ല. അവർ വീണ്ടും പഴയ തെറ്റുകൾ തന്നെ പ്രചരിപ്പിക്കുന്നു. ഈയിടെയായി അവയെക്കാൾ ഗുരുതരമായ തെറ്റും പരത്തുന്നുണ്ട്. സീനിയർ സ്റ്റാഫംഗങ്ങളിൽ പലരും എന്നെ ശത്രുവായി കാണാൻ തുടങ്ങി. ഇപ്പോഴും അങ്ങനെ തന്നെയാണെന്നു തോന്നുന്നു.

വായിച്ചു മനസ്സിലാക്കാൻ സഹായകമായ എന്റെ ദൈവശാസ്ത്ര ഗ്രന്ഥങ്ങളിൽ പ്രധാനം - എന്റെ നോട്ടത്തിൽ - രണ്ടെണ്ണമാണ്. *The Joy of Freedom, The Human Presence* എന്നിവ. സാരാംശം പരിഗണിച്ചാൽ *Cosmic Man - The Divine Presence* ആയിരിക്കും ഏറ്റവും ശ്രേഷ്ഠം. എന്റെ സപ്തതി (1992) പ്രമാണിച്ചു കേരളത്തിലെ സുഹൃത്തുക്കൾ രൂപവല്ക്കരിച്ച മാർ ഗ്രിഗോറിയോസ് ഫൗണ്ടേഷൻ, ഞാൻ ആദ്യകാലത്തു രചിച്ച കുറെ ലേഖനങ്ങൾ *A Human God* എന്നപേരിൽ പുസ്തകമായി പ്രസിദ്ധീകരിച്ചു. ക്രിസ്തുവിനെപ്പറ്റിയുള്ള നമ്മുടെ ധാരണയിലെ ചില പ്രശ്നങ്ങളാണ് അവയിൽ പ്രതിപാദിക്കുന്നത്. മൗലികമായ ചില പാശ്ചാത്യനിലപാടുകൾ സംബന്ധിച്ച വിവാദം അവയിൽ തുടരുകയും ചെയ്യുന്നു. എന്റെ പരശ്ശതം



ലേഖനങ്ങൾ ഫൗണ്ടേഷന്റെ കൈവശമുണ്ട്. അവയിൽ പലതും ഇതുവരെ പ്രസിദ്ധീകരിച്ചിട്ടുള്ളവയല്ല. "ദർശനത്തിന്റെ പൂക്കൾ" എന്ന പേരിൽ എന്റെ ചില മലയാളം പ്രബന്ധങ്ങളും എന്റെ ചില സ്നേഹിതർ ചേർന്ന് 1992-ൽ പ്രകാശിപ്പിച്ചു. എന്റെ പ്രബന്ധങ്ങൾ ഭാവിയിൽ പല വാല്യങ്ങളിലായി പ്രസിദ്ധീകരിക്കാനും ഫൗണ്ടേഷനു പരിപാടിയുണ്ട്. പക്ഷേ ദൈവശാസ്ത്ര രചനകളിൽ - പ്രത്യേകിച്ചും വിവാദരചനകളിൽ - ഞാൻ മടുത്തു. ദൈവം ആയുസ്സും ആരോഗ്യവും നല്കുന്ന പക്ഷം, മറ്റൊരു ദൈവശാസ്ത്രഗ്രന്ഥം രചിക്കണമെന്നുണ്ട്. യാതൊരു വിവാദങ്ങളിലും ഏർപ്പെടാതെ, വിശ്വാസം സംബന്ധിച്ച എന്റെ ധാരണ സംഗ്രഹിക്കാനായി ഒരു ഗ്രന്ഥം.

അടുത്തകാലത്തായി ഞാൻ ശ്രദ്ധേയമായ ചില രചനകൾ നടത്തി - ദൈവശാസ്ത്രത്തിൽനിന്നു വ്യത്യസ്തമായി. സിംലയിലെ രാഷ്ട്രപതി നിവാസിൽ (മുമ്പ് വൈസ്റീഗൽ ലോഡ്ജ്) പ്രവർത്തിക്കുന്ന ഇന്ത്യൻ ഇൻസ്റ്റിട്യൂട്ട് ഓഫ് അഡ്വാൻസ്ഡ് സ്ററഡി എനിക്കൊരു പഠന ഫെലോഷിപ്പ് നല്കി. അങ്ങനെ രചിച്ച "*പ്രബുദ്ധത-പൗരസ്ത്യവും പാശ്ചാത്യവും*" (*Enlightenment-East and West*) എന്ന ഗ്രന്ഥം ഇൻസ്റ്റിട്യൂട്ട് തന്നെ പ്രസിദ്ധീകരിച്ചു. ഇന്ത്യയിൽ ആ ഗ്രന്ഥത്തെപ്പറ്റി നല്ല പുസ്തകാഭിപ്രായങ്ങൾ ഉണ്ടായി. ഇൻസ്റ്റിട്യൂട്ടിനോടു ചേർന്ന് സംയുക്തമായി അതു പ്രസിദ്ധീകരിക്കാൻ ന്യൂയോർക്ക് സ്റ്റേറ്റ് യൂണിവേഴ്സിറ്റി പ്രസ് ആഗ്രഹം പ്രകടിപ്പിച്ചു. പക്ഷേ എന്തോ കാരണത്താൽ ഇൻസ്റ്റിട്യൂട്ട് മനസ്സുവച്ചില്ല. ഇൻസ്റ്റിട്യൂട്ട് അധികൃതർക്ക് അസൂയയാണെന്ന് ഞാൻ ചിന്തിക്കുന്നപക്ഷം എന്റെ ഭാഗത്തു നിന്ന് അനാവശ്യ സംശയമാണെന്ന് ആരോപണമുണ്ടായേക്കും.

എന്തായാലും സിംലാഗ്രന്ഥം ഇന്ത്യൻ വായനക്കാരെ മനസ്സിൽ കണ്ടുകൊണ്ടാണ് ഞാൻ എഴുതിയത്. നമ്മുടെ രാഷ്ട്രത്തിന്റെ മഹാനായ സ്ഥാപകപിതാവ് ജവഹർലാൽ നെഹ്രു പ്രാഥമികമായി യൂറോപ്യൻ പ്രബുദ്ധതയുടെ സന്താനമായിരുന്നെന്നും ഇന്ത്യൻ പൈതൃകത്തിന്റെ അഭിവർദ്ധകനല്ലെന്നുമാണ് ഞാൻ അതിൽ ചൂണ്ടിക്കാട്ടിയത്. ന്യൂയോർക്ക് സ്റ്റേറ്റ് യൂണിവേഴ്സിറ്റി പ്രസിനുവേണ്ടി ഞാൻ മറ്റൊരു പുസ്തകം തയാറാക്കി. പാശ്ചാത്യ വായനക്കാരെ മനസ്സിൽ കണ്ടുകൊണ്ട്. വിഷയം മറ്റതു തന്നെ. ആ ഗ്രന്ഥം "പ്രദീപ്തമായ പ്രകാശം-പ്രബുദ്ധത ഇന്ന്" (*A Light Too Bright - The Enlightenment Today*) എന്ന പേരിൽ 1992-ൽ പുറത്തുവന്നു. പുസ്തകാഭിപ്രായങ്ങൾ അനുകൂലതരമായിരുന്നു-അത്യുക്തികളില്ലാതെ.

ഇതുവരെ പറഞ്ഞതിനു പുറമെ പരശ്ശതം ലേഖനങ്ങളും പ്രബന്ധങ്ങളും ഞാൻ രചിച്ചു; മാസികകൾക്കും സിമ്പോസിയങ്ങൾക്കും വിജ്ഞാന

കോശങ്ങൾക്കുംവേണ്ടി. 1979-ൽ ഹാർവാർഡ് യൂണിവേഴ്സിറ്റിയിൽ ഞാൻ 'ഡഡ്‌ലി' ലക്ചർ നല്കി. മതനിരപേക്ഷവത്കരണം (സെക്കുലറൈസേഷൻ) തിരിച്ചിടാൻ വയ്യാത്ത (irreversible) പ്രക്രിയയാണെന്ന നിലവിലുള്ള സിദ്ധാന്തത്തെ ഖണ്ഡിക്കുകയായിരുന്നു അതിൽ. ഏതെങ്കിലും പുതിയ രൂപത്തിൽ മതം പൊതുജീവിതത്തിൽ മടങ്ങിയെത്തിയേ തീരു എന്നു ഞാൻ അന്നു മനസ്സിലാക്കി. അതു താമസിയാതെ ഉണ്ടാകുമെന്നും ഞാൻ മുൻകൂട്ടി കണ്ടു. നിയമാനുസൃതസ്ഥാപനങ്ങളെയോ അധികാരസ്ഥാനങ്ങളെയോ സംബന്ധിച്ചിടത്തോളം ഈ അഭിപ്രായം പരിഷ്കൃതയുഗത്തിനു ചേർന്നതല്ല. തന്മൂലം എന്റെ പ്രഭാഷണം പ്രസിദ്ധീകരിക്കാമെന്ന് മുൻകൂട്ടിതന്ന കരാറിൽ നിന്ന് ഹാർവാഡ് തിയോളജിക്കൽ റിവ്യൂ പിറകോട്ടുപോയി. കരാർ പാലിക്കാൻ കഴിയാതെപോയതിൽ അവർ ഖേദം രേഖപ്പെടുത്തി.

ഈവിധത്തിൽ അധികാരസ്ഥാനങ്ങൾക്കും സ്ഥാപനങ്ങൾക്കും എതിരായ നിലപാട് പലപ്പോഴും എനിക്ക് എടുക്കേണ്ടിവന്നിട്ടുണ്ട്. പൊതുവേ അപ്രിയമായ നിലപാട്. പക്ഷേ എന്റെ ഏറ്റവും രൂക്ഷമായ എതിർപ്പ് മിഷനെക്കുറിച്ചുള്ള പാശ്ചാത്യധാരണയ്ക്കെതിരായിട്ടായിരുന്നു. ചില ദൈവശാസ്ത്ര രചനകളിലും പ്രഭാഷണങ്ങളിലുമായി ഞാനിത് പ്രകാശിപ്പിച്ചു. മിഷന്റെ കേന്ദ്രസ്ഥാനം സംബന്ധിച്ച് നിലവിലുള്ള ക്രിസ്തീയ ധാരണ, നൂറ്റാണ്ടുകളായി സഭയിൽ രൂപംകൊണ്ട പ്രബോധനം എന്നതിനേക്കാൾ പാശ്ചാത്യസാമ്രാജ്യത്വത്തിന്റെ സൃഷ്ടിയാണെന്നുള്ളതായിരുന്നു എന്റെ വീക്ഷണം. എന്റെ സഭയിലെ അംഗങ്ങൾ പോലും, പാശ്ചാത്യ പ്രചാരണത്താൽ ശക്തമായ മസ്തിഷ്കപ്രക്ഷാളനത്തിനു വിധേയരാകുകയാൽ, എന്റെ ഇത്തരം അഭിപ്രായങ്ങൾ എന്റെ വ്യക്തിപരമായ ചിന്താവൈചിത്ര്യമായി തള്ളി. ചില പാശ്ചാത്യ ക്രിസ്ത്യാനികൾ സഭയുടെ മേലും ലോകത്തിന്റെ മേലും ക്രിസ്തുവിന്റെ കർതൃത്വത്തെപ്പറ്റി സംസാരിക്കുന്ന രീതിയും, മറ്റു മതങ്ങളെപ്പറ്റിയും മറ്റ് സംസ്കാരങ്ങളെപ്പറ്റിയും അവർ കാണിക്കുന്ന ധാരണക്കുറവും, ക്രിസ്തീയ വിശ്വാസത്തിൽ നിന്നെന്നതിനേക്കാൾ കൂടുതലായി പാശ്ചാത്യസംസ്കാരത്തിന്റെ ശ്രേഷ്ഠതയിൽ അവർക്കുള്ള ന്യായരഹിതമായ ആത്മവിശ്വാസത്തിൽ നിന്ന് ഉയിർക്കൊള്ളുന്നതാണെന്നുകൂടി ഞാൻ പറഞ്ഞുവച്ചു.

ഈവിധത്തിൽ പൊതുവേ അപ്രിയകരങ്ങളായ അഭിപ്രായങ്ങൾ എന്നിൽ നിന്നുണ്ടായിട്ടും ക്രിസ്തീയരായ എന്റെ അമേരിക്കൻ സുഹൃത്തുക്കൾ അമേരിക്കയിൽ പഠിപ്പിക്കാനും പ്രഭാഷണം നടത്താനും എന്നോടു പലപ്പോഴും ആവശ്യപ്പെട്ടുവെന്നത് അവരുടെ ന്യായദീക്ഷയ്ക്കു ദൃഷ്ടാന്തമായി ചൂണ്ടിക്കാണിക്കട്ടെ. 1978-ലെ വേനൽക്കാലത്ത് ഡൻവറിലെ (കോളറാഡോ) ഐലിഫ് സ്കൂൾ ഓഫ് തിയോളജിയിൽ മേരിലൂയി ഐലിഫ് വിശിഷ്ട സന്ദർശക പ്രഭാഷകനായി ഞാൻ സേവനമനുഷ്ഠിച്ചു. ഒഹായോയിലെ വൂസ്റ്റർ കോളജിൽ കുറെക്കാലം ഞാൻ വിശിഷ്ട സന്ദർശക പ്രൊഫസറായിരുന്നു. 1986-ലും 1988-ലും പ്രിൻസ്ടൺ തിയോളജിക്കൽ സെമിനാരിയിൽ വിസിറ്റിങ്ങ് ഫെലോ ആയും ഞാൻ സേവനമനുഷ്ഠിച്ചു.



## സമ്മാനങ്ങൾ, അവാർഡുകൾ, ബഹുമതികൾ

സമ്മാനങ്ങളും ബഹുമതികളും ഒരു മനുഷ്യന്റെ യഥാർത്ഥ മൂല്യത്തിന്റെ വിശ്വസനീയമായ അളവുകോലല്ലെന്ന് എനിക്കറിയാം. എന്നിരിക്കിലും യോഗ്യതാപത്രങ്ങളെക്കുറിച്ച് പറഞ്ഞുവരുന്ന നിലയ്ക്ക് എനിക്കു ലഭിച്ച അവാർഡുകളെ മൂന്നു കൂട്ടങ്ങളായി തിരിച്ച് - ഇന്ത്യൻ, കിഴക്കേയൂറോപ്യൻ, പാശ്ചാത്യം - താഴെ ചേർക്കുന്നു.

### ഇന്ത്യ

1988-ൽ എനിക്കു സമ്മാനിച്ച സോവിയറ്റ്‌ലാന്റ് നെഹ്റു അവാർഡ് ഇന്ത്യയിൽ ആദരിക്കപ്പെടുന്ന ഒന്നാണ്. പ്രശസ്തരായ ഏതാനും ഇന്ത്യക്കാരും സോവിയറ്റ് പൗരന്മാരും ചേർന്നു രൂപവല്ക്കരിച്ച ഈ അവാർഡ് സമാധാനത്തിനും നീതിക്കും അസാധാരണമായ സേവനം അനുഷ്ഠിച്ചവരെ ആദരിക്കാൻ ഏർപ്പെടുത്തിയതാണ്. എനിക്കു ലഭിച്ചതിന് പിറ്റേവർഷമാണു മദർ തെരേസയ്ക്ക് ഈ അവാർഡ് സമ്മാനിച്ചത്.

ഭായി പരംവീർ സിംഗ് ഇന്റർനാഷണൽ അവാർഡ് 1990-ൽ എനിക്കു ലഭിച്ചു. പഞ്ചാബി പഠനത്തിനുള്ള നാഷണൽ ഇൻസ്റ്റിറ്റ്യൂട്ട് ഏർപ്പെടുത്തിയ ഈ അവാർഡ് ഇന്ത്യയിലെ സിക്ക് സമൂഹം നിയന്ത്രിക്കുന്നു. ഇന്ത്യയിലും വിദേശത്തും, മതങ്ങൾ തമ്മിലുള്ള സൗഹാർദ്ദം വർദ്ധിപ്പിക്കാൻ ഞാൻ ചെയ്ത എളിയ സേവനത്തിനുള്ള അംഗീകാരമാണ് ഈ അവാർഡ് എനിക്കു നല്കിയതെന്നു തോന്നുന്നു.

മാനവികതയെപ്പറ്റി പഠിപ്പിക്കുന്ന ഭാരതീയ ആചാര്യന്മാരെ ആദരിക്കാൻ കേരളത്തിൽ ഏർപ്പെടുത്തിയ ആചാര്യ അവാർഡ് 1992-ൽ എനിക്കു ലഭിച്ചു. എനിക്കാണ് ആദ്യമായി ഈ അവാർഡ് സമ്മാനിച്ചതെന്നു തോന്നുന്നു. "ഇന്ത്യ ഹൂ ഈസ് ഹൂ", "കേരള ഹൂ ഈസ് ഹൂ" തുടങ്ങിയ ജീവചരിത്ര പ്രസിദ്ധീകരണങ്ങളിൽ എന്റെ പേര് പ്രത്യക്ഷപ്പെട്ടു.

## പൂർവ്വയൂറോപ്പ്

പൂർവ്വയൂറോപ്പിലെ സോഷ്യലിസ്റ്റ് രാജ്യങ്ങളിലുള്ള ക്രിസ്ത്യാനികൾക്ക് സേവനം നല്കുന്നതിനും ലോകത്തിലെ കമ്മ്യൂണിസ്റ്റുകളും കമ്മ്യൂണിസ്റ്റിതരരും തമ്മിൽ സംവാദം പുലർത്തുന്നതിനും മുപ്പതിൽപ്പരം വർഷങ്ങളായി ഞാൻ കിണഞ്ഞുപരിശ്രമിച്ചതിനിടയിൽ പല ബഹുമതികളും എനിക്കു ലഭിച്ചു (ഇന്നു പലരും അവയെ അവമതികളായാണു കാണുന്നത്. പക്ഷേ ഞാൻ ഇന്നും അവയെ വിലമതിക്കുന്നു).

റഷ്യൻ ഓർത്തഡോക്സ്സഭ വക ലെനിൻഗ്രാഡ് തിയോളജിക്കൽ അക്കാദമിയിൽ നിന്നു തിയോളജിയിൽ ആദ്യമായി ഓണററി ഡോക്ടറേറ്റ് ലഭിക്കുന്ന ഒന്നാമത്തെ വിദേശീയനാണു ഞാൻ. വത്തിക്കാനിലെ കർദ്ദിനാൾ വില്ലി ബ്രാൻഡ്സിനും മറ്റും പിന്നീടതു ലഭിച്ചിട്ടുണ്ട്. അക്കാദമിയിൽ തിയോളജിയിൽ ഓണററി ലക്ചററായി എന്നെ നാമനിർദ്ദേശം ചെയ്യുകയുമുണ്ടായി.

ബുഡാപെസ്റ്റിലെ (ഹംഗറി) ലൂതറൻ തിയോളജിക്കൽ അക്കാദമി എനിക്കു മറ്റൊരു ഓണററി ഡോക്ടറേറ്റ് നല്കി. മൂന്നാമതൊരു ഓണററി ഡോക്ടറേറ്റ് എനിക്കു ലഭിച്ചത് പ്രാഗിലെ (ചെക്കോസ്ലോവാക്യ) 'അയാൻ ഹുസ്' ഫാക്കൽറ്റിയിൽ നിന്നാണ്. ഒരു ഓണററി ഡോക്ടറേറ്റ് സ്വീകരിക്കാൻ ചെക്കോസ്ലോവാക്കിയയിലെ ഓർത്തഡോക്സ് തിയോളജിക്കൽ ഫാക്കൽറ്റി എന്നെ ക്ഷണിച്ചതാണ്. പക്ഷേ നേരിട്ടുചെന്ന് അത് സ്വീകരിക്കാൻ എനിക്കു കഴിഞ്ഞില്ല.

വളരെ ആദരിക്കപ്പെടുന്ന മറ്റു രണ്ടു ബഹുമതികൾ കൂടി റഷ്യൻ ഓർത്തഡോക്സ് സഭ എനിക്കു സമ്മാനിച്ചു. ഒന്ന്, ഓർഡർ ഓഫ് സെന്റ് വ്ളാദിമിർ. രണ്ട്, ഓർഡർ ഓഫ് സേർജിയസ് ഒന്നാം റാങ്ക്. പോളീഷ് ഓർത്തഡോക്സ് സഭ ഓർഡർ ഓഫ് സെന്റ് മേരി മാഗ്ഡലിൻ (ക്രിസ്തുവിന്റെ പുനരുത്ഥാനത്തിന് ആദ്യത്തെ സാക്ഷി മേരി ആയിരുന്നുവല്ലൊ) എന്ന അവാർഡും, പോളണ്ടിലെ ഓൾഡ് കാത്തലിക് സഭ ഓർഡർ ഓഫ് ബിഷപ്പ് ഫ്രാൻസിസ്കെ ഹോഡർ ഫസ്റ്റ് ക്ലാസ് എന്ന അവാർഡും എനിക്കു സമ്മാനിച്ചു.

അന്നത്തെ പൂർവ്വജർമ്മനി 1988-ൽ എനിക്കു സമാധാനത്തിനുള്ള ഓട്ടോനുഷ്കെ പ്രൈസ് സമ്മാനിച്ചു. ക്രിസ്ത്യൻ ഡമോക്രാറ്റിക് യൂണിയന്റെ (സി. ഡി. യു.) സ്ഥാപകന്റെ പേരിലുള്ള ഈ സമ്മാനം സ്വീകരിക്കുന്ന ആദ്യത്തെ



വിദേശീയനും ഞാനാണ്. ഈ അവാർഡിനോടു ബന്ധിച്ചു രസകരമായ ഒരു കഥയുണ്ട്. അവാർഡിനെത്തുടർന്നുള്ള എന്റെ പ്രസംഗത്തിന്റെ കയ്യെഴുത്തു പ്രതി ജർമൻ ഭാഷയിലാണു ഞാൻ തയ്യാറാക്കിയത്. സി. ഡി. യു.വിന്റെ എക്സിക്യൂട്ടീവ് കമ്മറ്റിയിലാണു ഞാൻ പ്രസംഗിക്കേണ്ടിയിരുന്നത്. അന്നു മിഖായേൽ ഗോർബച്ചേവ് സോവിയറ്റ് യൂണിയനിൽ ഏർപ്പെടുത്തിക്കൊണ്ടിരുന്ന പരിഷ്ക്കാരങ്ങളെപ്പറ്റിയും പുനഃസംശോധനത്തെപ്പറ്റിയും അടിസ്ഥാനപരമായ ചില പ്രശ്നങ്ങൾ ഞാൻ പ്രസംഗത്തിൽ ഉൾക്കൊള്ളിച്ചിരുന്നു. എന്റെ വിമർശനം ജർമൻ കമ്മ്യൂണിസ്റ്റുകൾക്ക് ഇഷ്ടപ്പെടുമെന്നാണ് ഞാൻ കരുതിയത്. കയ്യെഴുത്തുപ്രതി മുൻകൂട്ടി വായിക്കാൻ സി. ഡി. യു. പ്രസിഡന്റിനു ഞാൻ അയച്ചിരുന്നു. 25 വർഷമായി എന്റെ സ്നേഹിതനാണ് അദ്ദേഹം. മാത്രമല്ല ഡി. ഡി. ആർ. ഗവൺമെന്റിൽ രണ്ടാംസ്ഥാനക്കാരനും. പ്രസംഗത്തിന് തലേന്ന് അദ്ദേഹം തന്റെ അസിസ്റ്റന്റിനെ ഹോട്ടലിൽ എന്റെ മുറിയിലേയ്ക്കയച്ചു. ഗോർബചേവിനെപ്പറ്റിയുള്ള എല്ലാ പരാമർശങ്ങളും നീക്കം ചെയ്യണമെന്ന നിർദ്ദേശത്തോടുകൂടി. നാലുപേജുകൾ വെട്ടിക്കളയാൻ വളരെ വൈമനസ്യത്തോടെ ഞാൻ സമ്മതിച്ചു. പിറ്റേദിവസം പ്രസംഗത്തിന് ഒരുമണിക്കൂർ മുമ്പ് എനിക്കു കിട്ടിയ നിർദ്ദേശം; ആ പ്രസംഗം പാടേ മാറ്റിവച്ചശേഷം, സമാധാനത്തെപ്പറ്റി പൊതുവെ പ്രസംഗിക്കണമെന്നാണ്. അങ്ങനെ ഞാൻ മറ്റൊരു പ്രസംഗമാണ് ചെയ്തത്!

## അമേരിക്കയും പാശ്ചാത്യരാജ്യങ്ങളും

അമേരിക്കക്കാർ വളരെ ഉദാരതയോടുകൂടിയാണ് എന്നോട് പെരുമാറിയത്. പ്രത്യേകിച്ച് അമേരിക്കൻ ബയോഗ്രഫിക്കൽ അസോസ്യേഷൻ. ലോകത്തിലെ ജീവചരിത്രസംബന്ധമായ റഫറൻസ് ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുന്ന ഈ സംഘടന എനിക്കു പല ബഹുമതികൾ സമ്മാനിച്ചു. നാഷണൽ രജിസ്ട്രർ ഓഫ് പ്രോമിനെന്റ് അമേരിക്കൻസ് ആൻഡ് ഇന്റർനാഷണൽ നോട്ടബിൾസ്, ഹൂ ഈസ് ഹൂ ഇൻ അമേരിക്ക എന്നീ ഗ്രന്ഥങ്ങളിൽ അവർ എന്റെ പേര് ഉൾക്കൊള്ളിച്ചു. ഡിക്ഷനറി ഓഫ് ഇന്റർനാഷണൽ ബയോഗ്രഫി, ഇന്റർനാഷണൽ ഹൂ ഈസ് ഹൂ, വേൾഡ് ഹൂ ഈസ് ഹൂ എന്നിവയുടെ പല പതിപ്പുകളിൽ എന്റെ പേരു കാണാം. ഹൂ ഈസ് ഹൂ ഇൻ റിലീജിയൻ, ഇന്റർനാഷണൽ ഹൂ ഈസ് ഹൂ ഓഫ് ഇന്റലചൽസ്, ഇന്റർനാഷണൽ ഓതേഴ്സ് ആന്റ് റൈറ്റേഴ്സ് ഹൂ ഈസ് ഹൂ, ഡിക്ഷനറി ഓഫ് ഇന്റർനാഷണൽ കമ്മ്യൂണിറ്റി സർവ്വീസ് എന്നിവയിലും എന്നെ ഉൾപ്പെടുത്തിയിട്ടുണ്ട്.

ദി ഇന്റർനാഷണൽ ബുക്ക് ഓഫ് ഓണർ, ഇന്റർനാഷണൽ ഡിക്ഷനറി ഓഫ് ഡിസ്റ്റിംഗ്യൂഷ്ഡ് സ്കോളർഷിപ്പ് എന്നിവയിൽ എന്റെ പേരു

വന്നതായിരിക്കണം ഒരുപക്ഷേ കുറെക്കൂടി ഉയർന്ന തലത്തിലുള്ള അംഗീകാരവും ബഹുമതിയും.

മെൻ ഓഫ് അച്ചീവ്മെന്റ്, മെൻ ആന്റ് വിമൺ ഓഫ് ഡിസ്റ്റിംഗ്ഷൻ, ഫൈവ് തൗസന്റ് പേഴ്സണാലിറ്റീസ് ഓഫ് ദി വേൾഡ്, ഫൈവ് ഹണ്ട്രഡ് ലീഡേഴ്സ് ഓഫ് ഇൻഫ്ളുവെൻസ് എന്നീ കൃതികളിൽ പേരുവന്നത് എന്നെ വിസ്മയാധീനനാക്കി. ഈ ബഹുമതികളോടനുബന്ധിച്ച് ചില അവാർഡുകളും ലഭിച്ചു. ദി ഡിസ്റ്റിംഗ്യൂഷ്ഡ് ലീഡർഷിപ്പ് അവാർഡ് ഫോർ എക്സ്ട്രാ ഓർഡിനറി സർവ്വീസ് റ്റു പീസ് ആന്റ് ഹ്യൂമൻ യൂണിറ്റി, ദി ഇന്റർനാഷണൽ ബയോഗ്രഫിക്കൽ റോൾ ഓഫ് ഓണർ ഫോർ ഡിസ്റ്റിംഗ്യൂഷ്ഡ് സർവ്വീസ് റ്റു വേൾഡ് യൂണിറ്റി ആന്റ് അണ്ടർസ്റ്റാന്റിംഗ് എമങ്ങ് റിലീജിയൻസ്, ദി ഹാൾ ഓഫ് ഫെയിം അവാർഡ് എന്നിവ. അമേരിക്കൻ ജീവചരിത്ര സംഘടനയുടെ പ്രഖ്യാതമായ മെൻ ഓഫ് ദി ഇയർ അവാർഡ് 1990-ലും ഗോൾഡൻ അക്കാദമി അവാർഡ് ഫോർ ലൈഫ് ടൈം അച്ചീവ്മെന്റ് 1991-ലും എനിക്കു സമ്മാനിച്ചു.

ഞാൻ ആദ്യത്തെ രണ്ടു ബിരുദങ്ങളും എടുത്ത എന്റെ അമേരിക്കൻ മാതൃവിദ്യാലയങ്ങൾ രണ്ടും എന്നെ ബഹുമാനിക്കുകയുണ്ടായി. ഗോഷൻ കോളജ്, കൾച്ചർ ഫോർ സർവ്വീസ് അവാർഡ് നല്കിയും പ്രിൻസ്ടൺ തിയോളജിക്കൽ സെമിനാരി അവരുടെ പ്രഖ്യാതമായ ഡിസ്റ്റിംഗ്യൂഷ്ഡ് അലുംനസ് അവാർഡ് നല്കിയും. അമേരിക്കൻ സൈക്യാട്രിക് അസോസ്യേഷൻ 1992-ൽ വാഷിംഗ്ടൺ ഡി. സി.യിൽ ചേർന്ന അവരുടെ വാർഷിക സമ്മേളനത്തിൽ വച്ച് ഒസ്ക്കാർ ഫിസ്റ്റർ അവാർഡ് എനിക്കു സമ്മാനിച്ചു. അമേരിക്കയൊട്ടുക്കു നിന്നു 20, 000 ഓളം സൈക്യാട്രിസ്റ്റുകൾ സന്നിഹിതരായിരുന്നു. റിലീജിയൻ ആൻഡ് സൈക്യാട്രി എന്ന വിഷയത്തെപ്പറ്റി ഞാൻ അവരുടെ മുമ്പിൽ ഒസ്കാർ ഫിസ്റ്റർ പ്രഭാഷണം നടത്തുകയും ചെയ്തു.

ഹൂ ഈസ് ഹൂ ഇൻ സ്വിറ്റ്സർലന്റ്, ഹൂ ഈസ് ഹൂ ഇൻ ദി ഫാർ ഈസ്റ്റ് എന്നീ രണ്ടു പാശ്ചാത്യപ്രസിദ്ധീകരണങ്ങളിലും എന്റെ പേരു പ്രത്യക്ഷപ്പെട്ടു.

എന്റെ യോഗ്യതാപത്രം നിങ്ങൾ ആവശ്യപ്പെട്ടില്ല. പക്ഷേ ഞാൻ തനിയെ ഒട്ടേറെ കാര്യങ്ങൾ നിങ്ങൾക്കു എറിഞ്ഞുതന്നിരിക്കുന്നു. ഈ അധികപ്രസംഗം നിങ്ങൾ ക്ഷമിച്ചാലും. തല്ക്കാലം എന്റെ പെരുമ്പറയടി നിർത്തിയിട്ട്, ഞാൻ കുറേക്കൂടി ഗൗരവമേറിയ കാര്യങ്ങളിലേക്ക് പ്രവേശിക്കട്ടെ - എന്റെ വ്യക്തിത്വവും ചിന്തയും രൂപപ്പെടുത്തിയ കാര്യങ്ങളിലേക്ക്.



# അദ്ധ്യായം 2

# കഷ്ടപ്പാട്: രഹസ്യത്തിലേക്കുള്ള താക്കോൽ

## കൗമാരത്തിലെ വ്യഥകൾ

കഷ്ടത, അത് ഏത് രൂപത്തിലായാലും, ഇല്ലാതാക്കുകയോ രക്ഷപ്പെടുകയോ ഒഴിവാക്കുകയെങ്കിലുമോ ചെയ്യേണ്ട ഒന്നായി ജനങ്ങൾ കരുതുന്നതായി തോന്നുന്നു. അടിസ്ഥാനപരമായി നല്ലതും അഭികാമ്യവുമായി കഷ്ടപ്പാടിനെ പരിഗണിക്കാൻ സന്നദ്ധരാവുന്നവർ വളരെ ചുരുക്കം. യഥാർത്ഥത്തിൽ സ്വർഗ്ഗം, പറുദീസാ, മോക്ഷം, നിർവാണം എന്നിവയെപ്പറ്റിയുള്ള നമ്മുടെ ധാരണകൾ; ആനന്ദം, ആസ്വാദനം എന്നിങ്ങനെ കഷ്ടപ്പാടിന് നേരെ കടകവിരുദ്ധമായ ചില ആശയങ്ങളിൽനിന്ന് രൂപപ്പെടുത്തിയെടുത്തിട്ടുള്ളതാണെന്ന് തോന്നുന്നു. കഷ്ടപ്പാട്, ഏത് വിധമായാലും ഒരു യാഥാർത്ഥ്യമോ അല്ലെങ്കിൽ ഒരു സാധ്യതയെങ്കിലുമോ ആയിരിക്കാനാവില്ല. ഇതാണ് മുൻപറഞ്ഞ അനുഗൃഹീതവും കാമ്യവുമായ അവസ്ഥയുടെ അവശ്യഘടകം എന്നു ധരിച്ചിരിക്കുന്നുവെന്ന് സാരം.

വേറൊരുവിധത്തിൽ ചിന്തിച്ചാൽ, കഷ്ടപ്പാട്-ഭാവനാപരമോ അഭിനയമോ യഥാർത്ഥമോ ആയിക്കൊള്ളട്ടെ-മറ്റു മനുഷ്യരുടെ സഹാനുഭൂതിയും സ്നേഹവും നേടുന്നതിനുള്ള മാർഗമായി ഉപയോഗിക്കുന്ന ആളുകളുണ്ട്. ചിലപ്പോൾ ഞാനും ആ ദിശയിൽ ചരിക്കാനുള്ള അപകടമുണ്ടെന്നു തോന്നിപ്പോകുന്നു. കഷ്ടപ്പാടിന്റെ പ്രയോജനങ്ങളെപ്പറ്റി ചില കാര്യങ്ങൾ പിന്നീടു പ്രസ്താവിച്ചുകൊള്ളാം.

എന്റെ ഒരു സുഹൃത്തായ ഡോക്ടർ ഒരിക്കലെന്നോട് ഇങ്ങനെ പറയുകയുണ്ടായി. രോഗികളായി തന്റെ അടുക്കൽ വരുന്നവരിൽ 60% പേർക്കും ശാരീരികമായ എന്തെങ്കിലും രോഗമുള്ളതായി കണ്ടുപിടിക്കുവാനാവുന്നില്ലെന്ന്. പ്രത്യേകിച്ച് നമ്മുടെ ഭാരതസംസ്കാരത്തിൽ ഒരു സർക്കാർ ആശുപത്രിയിൽ പോകാൻ വലിയ ചെലവൊന്നുമില്ലാത്ത നിലയ്ക്ക്. ഒരു ആശുപത്രിയിൽ

ചികിത്സയ്ക്കുപോകാൻതക്കവിധം രോഗമുണ്ടെന്നു നിങ്ങൾ പറയുന്നപക്ഷം, കുടുംബാംഗങ്ങൾ നിങ്ങൾക്കു പ്രത്യേക പരിഗണന നൽകേണ്ടതായുണ്ട്-എപ്പോഴും കിട്ടാത്ത ഒരു പദവിയാണത്. ഇത്തരക്കാരോട് അവർക്കു കുഴപ്പമൊന്നുമില്ലെന്നു തുറന്നു പറയുന്നതാണ് അവരോടു ചെയ്യാവുന്ന ഏറ്റവും മോശമായ അപകാരമെന്ന് എന്റെ ഡോക്ടർ സുഹൃത്ത് പറഞ്ഞു. അവരെ കൂടുതൽ ഗൗരവത്തോടെ പരിഗണിക്കുന്ന മറ്റൊരു ഡോക്ടറെ തേടിപ്പോകും അവർ. അക്കാരണത്താൽ എന്റെ സുഹൃത്ത് അവർക്ക് നിരുപദ്രവകരമായ കുറെ ഗുളികകളോ കുടിക്കാൻ മരുന്നോ അല്ലെങ്കിൽ രണ്ടും കൂടിയോ നൽകുകയാണ് പതിവ്. ഈ ചികിത്സാവിധി ഫലിക്കുകതന്നെ ചെയ്യും! രോഗങ്ങൾ സ്വയം പൊറുപ്പിക്കുന്നതിന് ശരീരത്തിന് സ്വതേ ഒരു കഴിവുണ്ടല്ലോ.

ബുദ്ധമതത്തിൽ, വീണ്ടെടുക്കപ്പെടാത്ത മനുഷ്യജീവിതത്തിന്റെ അടിസ്ഥാനപരവും അഭിവ്യാപകവുമായ പ്രശ്നമെന്ന നിലയിൽ കഷ്ടപ്പാട് അഥവാ ദുഃഖം കേന്ദ്രസ്ഥാനത്ത് നിൽക്കുന്നു. ദുഃഖം എന്ന പദംകൊണ്ട് അർത്ഥമാക്കുന്നത് ഇംഗ്ളീഷിൽ suffering എന്ന വാക്കുകൊണ്ട് അഭിവ്യഞ്ജിപ്പിക്കുന്നത് മാത്രമല്ല. വിശ്രമരാഹിത്യം, സങ്കടം, അസ്വാസ്ഥ്യം, ഭാഗ്യവിപര്യയം, അസംതൃപ്തി, സമ്മർദ്ദം, സംഘർഷം, ആകുലചിന്ത, ഉൽക്കണ്ഠ, അസംന്തുഷ്ടി, വേദന, കഠിനവേദന, പ്രലാപം, ഏതു രൂപത്തിലുള്ള ദുരിതവും - ഇവയെല്ലാം അതിന്റെ പരിധിയിൽ വരും. ബുദ്ധമതത്തിൽ 'ദുഃഖം', പ്രബുദ്ധതയും വിമോചനവും പ്രാപിക്കുന്നതിനുമുമ്പുള്ള മനുഷ്യജീവിതത്തിന്റെ സാർവത്രികവും അപരിഹാര്യവുമായ കൂടപ്പിറപ്പാണ്. ദുഃഖത്തിൽ നിന്നു കരകയറാനുള്ള ഏകമാർഗം അതിന്റെ മൂലകാരണം കണ്ടെത്തി അത് നശിപ്പിക്കുകയും നിർവാണമോ യഥാർത്ഥ വിമോചനമോ പ്രാപിച്ച്, ജനനത്തിന്റെയും പുനർജനനത്തിന്റെയും ശല്യഹേതുകവും അനുസ്യൂതവുമായ ചക്രവ്യൂഹത്തിൽ നിന്ന് രക്ഷപ്പെടുകയുമാണ്. മൂലകാരണം അതായത് ഹേതു എല്ലായ്പ്പോഴും തൃഷ്ണ(ആഗ്രഹം അല്ലെങ്കിൽ ആസക്തി)യാണ്-അനുഭവത്തിനുവേണ്ടിയുള്ള അത്യാവേശം, നിരവധി കാര്യങ്ങൾക്കായുള്ള ദുരാർത്തി, സമ്പാദിക്കാനും കൈവശം വയ്ക്കാനുമുള്ള അത്യാർത്തി, പ്രവർത്തിക്കാനും പ്രസംഗിക്കാനുമുള്ള തീവ്രാഭിലാഷം, പണത്തിനും സുഖത്തിനും അധികാരത്തിനും അധിനിവേശത്തിനും പ്രശസ്തിക്കും കീർത്തിക്കും വേണ്ടിയുള്ള അമിതാസക്തി-തൃപ്തിയടയുന്നതിനുവേണ്ടിയുള്ള ഒരിക്കലും സംതൃപ്തമാകാത്ത ആഗ്രഹം; തൃപ്തി ആത്യന്തികമായി ആസക്തി വർദ്ധിപ്പിക്കുന്നതേയുള്ളു. ഒരിക്കൽ തൃഷ്ണ ശമിച്ചുകഴിഞ്ഞാൽ, കഷ്ടപ്പാട് അവസാനിക്കുന്നു. 'ധർമ'ത്തിലൂടെയും-അതായത് യാഥാർത്ഥ്യത്തെ അതിന്റെ ശരിയായ സ്ഥിതിയിൽ ഗ്രഹിക്കുന്നതിലൂടെ-, സംഘത്തിലൂടെയും-അതായത് ധർമം പ്രയോഗത്തിലാക്കുന്ന സമൂഹത്തിലൂടെ-, 'വിനയ'ത്തിലൂടെയും-അതായത്



ഭിക്ഷുവിനെ തൃഷ്ണയകറ്റാൻ പരിശീലിപ്പിക്കുന്ന ശിക്ഷണത്തിലൂടെ-എങ്ങനെ ആഗ്രഹത്തെ നിഗ്രഹിക്കാം എന്നതാണ് ബുദ്ധന്റെ പ്രബോധനങ്ങളുടെ മൗലികഭാഗം.

പതിമൂന്നു വയസ്സുള്ളപ്പോൾ ബുദ്ധമതത്തെപ്പറ്റി എനിക്കൊന്നും അറിഞ്ഞുകൂടായിരുന്നു. ഞാൻ വളരെയേറെ കഷ്ടത അനുഭവിച്ചറിഞ്ഞു. അന്നെനിക്ക് ബുദ്ധധർമ്മം അറിയുമായിരുന്നെങ്കിൽ കഷ്ടതയിൽനിന്നു കരകയറാനുള്ള മാർഗം അതെനിക്ക് കാണിച്ചുതരുമായിരുന്നുവെന്ന് ഞാൻ പലപ്പോഴും ചിന്തിക്കാറുണ്ട്. പക്ഷേ ഇത്തരം ചിന്ത എന്നെ എവിടേക്കും നയിക്കുന്നില്ല. കൗമാരത്തിലെ എന്റെ കഷ്ടതയെപ്പറ്റി ഒരു വിവരണം നിങ്ങൾക്കു ഞാൻ നൽകുകയാണ് വേണ്ടത്. കഷ്ടപ്പാടൊക്കെ ആരംഭിക്കുന്നതിനു മുമ്പുള്ള എന്റെ ബാല്യകാലം മിക്കവാറും പ്രശാന്തമായിരുന്നതുകൊണ്ട്, എന്നെ സംബന്ധിച്ചിടത്തോളം കൗമാരം ഒരു നരകം തന്നെയായിരുന്നു. അതിൽനിന്നു കരകയറാൻ ഞാൻ ഒരു മാർഗവും കണ്ടില്ല.

മനുഷ്യജീവിതത്തിൽ ഏറ്റവും വ്യക്തിപരവും ദൃഢബദ്ധവുമായ അനുഭവമാണ് കഷ്ടപ്പാട്. "ഞാൻ ചിന്തിക്കുന്നു, അതുകൊണ്ട് ഞാൻ ഉണ്ട് (I think, therefore I am)" എന്ന് ഡക്കാർത്ത് പറഞ്ഞുതുടങ്ങിയപ്പോൾതന്നെ അദ്ദേഹത്തിനു തെററുപറ്റി. ബുദ്ധിജീവികൾ ഒഴികെയുള്ള മിക്ക സാധാരണക്കാർക്കും പറയുവാൻ കഴിയുന്നത് ഈ വിധത്തിലായിരിക്കും: "ഞാൻ ചിന്തിക്കുന്നു, അതുകൊണ്ട് ഞാനുണ്ട്, ഞാൻ ചിന്തിക്കുന്നു..."(I think, therefore I am, I think...). ചിന്തയുടെ പ്രവർത്തനം സംബന്ധിച്ചു ഡക്കാർത്തയുടെ നിശ്ചയദാർഢ്യം സാധാരണക്കാരിൽ കാണുകയില്ല. ദൈനംദിന ജീവിതത്തിൽ നിന്ന് അകന്നുനില്ക്കുന്ന ചിന്തകർക്കാണ് ചിന്തയുടെ സുനിശ്ചിതത്വം സംബന്ധിച്ച് പറയുവാൻ കഴിയുക. നേരെമറിച്ച് ഡക്കാർത്ത് "ഞാൻ കഷ്ടപ്പെടുന്നു, അതുകൊണ്ടു ഞാൻ ഉണ്ട്" എന്ന് പറഞ്ഞുകൊണ്ട് ആരംഭിച്ചിരുന്നെങ്കിൽ ഒരുപക്ഷേ അദ്ദേഹം വളരെ ഭിന്നമായ നിഗമനങ്ങളിൽ എത്തുമായിരുന്നിരിക്കണം. കുറഞ്ഞപക്ഷം, സാധാരണക്കാർക്കു മനസ്സിലാകുന്ന രീതിയിൽ എഴുതാനെങ്കിലും അദ്ദേഹത്തിനു കഴിഞ്ഞേനേ. കാരണം, എന്റെ കഷ്ടപ്പാട് എന്റേതുമാത്രം. തികച്ചും വ്യക്തിപരമായി, ഉറ്ററീതിയിൽ. മറ്റുള്ളവർക്ക് മനസ്സിലായില്ലെങ്കിലും എനിക്കത് ഒരിക്കലും സംശയിക്കാനാവില്ല. സാർവ്വത്രികനായ "ഞാൻ" ഒരു ചിന്തകൻ എന്നതിനേക്കാൾ കൂടുതലായി കഷ്ടപ്പെടുന്നവനാണ്. ചെക്കോസ്ളോവാക്കിയക്കാരനായ ദാർശനികനും നോവലിസ്റ്റുമായ മിലാൻ കുണ്ടേറ ഈ വസ്തുത *Immortality* (അനശ്വരത) എന്ന നോവലിൽ പറഞ്ഞിട്ടുണ്ടെന്നാണെന്റെ ഓർമ്മ.

## പ്രശാന്തമായ ബാല്യകാലം

എന്റെ മനസ്സിൽ നിറഞ്ഞുനിൽക്കുന്ന ബാല്യകാലസ്മരണകൾ കുറവാണ്. സാഹസകൃത്യങ്ങളൊന്നുംതന്നെയില്ല. ജീവിതചക്രവാളം വളരെ പരിമിതമായിരുന്നു. എന്റെ ഇളയ രണ്ട് സഹോദരന്മാരുടെ ജനനം പോലും എനിക്ക് ഓർമ്മ വരുന്നില്ല. സ്കൂളിൽ പോക്ക്, ഞായറാഴ്ചകളിൽ പള്ളിയിൽ പോക്ക്, ആറുമൈലിനുള്ളിൽ പാർക്കുന്ന ചില അമ്മാച്ചന്മാരെയും ബന്ധുക്കളെയും ഇടയ്ക്കിടയ്ക്ക് സന്ദർശിക്കൽ-ഇതിലൊക്കെ ഒതുങ്ങിനിന്നു എന്റെ അനുഭവങ്ങൾ. ചിലപ്പോൾ എന്റെ പിതാവ്, ചില അമ്പലങ്ങളിലെ ഉത്സവങ്ങൾക്ക് എന്നെ കൂടെക്കൊണ്ടുപോകും. സായാഹ്നങ്ങളിൽ അത്താഴം കഴിഞ്ഞാണ് പുറപ്പെടുന്നത്. കഥകളി കാണുകയാണ് മുഖ്യലക്ഷ്യം. തുറന്ന മൈതാനത്ത് രാത്രികാലങ്ങളിലാണ് അരങ്ങേറ്റം. ഏതാണ്ട് ഒമ്പതുമണിയോടെ ആരംഭിക്കുന്ന കഥകളി വെളുപ്പാൻകാലംവരെ നീണ്ടുപോകും. ചിലപ്പോൾ ഉത്സവത്തോടനുബന്ധിച്ചുള്ള വെടിക്കെട്ട് കാണാനും പോകാറുണ്ട്. എന്റെ ജന്മനാടായ തൃപ്പൂണിത്തുറയിൽ 'നിശബ്ദ ചലച്ചിത്രങ്ങൾ' വന്നെങ്കിലും ഞങ്ങൾ സിനിമ കാണാൻ പോയിരുന്നില്ല.

ജീവിതം പ്രശാന്തമോഹനമായിരുന്നുവെന്നൊന്നും ഞാൻ പറയുന്നില്ല. ഞങ്ങളുടെ കുടുംബം ദരിദ്രമെങ്കിലും മാന്യവും ആദരണീയവുമായ ശൈലി പുലർത്തിപ്പോന്ന ഒന്നായിരുന്നു. എന്റെ പിതാമഹൻ ഒരുകാലത്ത് ഒരുവിധം സമ്പന്നൻ ആയിരുന്നുവെന്ന് കേട്ടിട്ടുണ്ട്. നിലംപുരയിടങ്ങളും പാടങ്ങളും സ്വന്തമായുള്ളയാൾ. ധനത്തിലധികപങ്കും അദ്ദേഹം ധൂർത്തടിച്ചു നശിപ്പിച്ചുവത്രെ. നിലം ഈടുനല്കി അയൽപക്കക്കാരിൽനിന്ന് അദ്ദേഹം പണം കടമെടുത്തിരിക്കണം. ഞങ്ങളുടെ അയൽപക്കത്തുള്ള നിലംപുരയിടങ്ങളിൽ അധികപങ്കും ഒരുകാലത്ത് എന്റെ പിതാമഹനായ തടിക്കൽ കുഞ്ഞിപ്പൈലിയുടെ സ്വന്തമായിരുന്നുവെന്ന് ബാല്യത്തിൽ ഞാൻ കേട്ടിട്ടുണ്ട്. എന്റെ ജനനത്തിനുമുമ്പ് അദ്ദേഹം മരിച്ചു. അദ്ദേഹത്തെപ്പറ്റി എന്റെ പിതാവും മറ്റുള്ളവരും പറഞ്ഞിട്ടുള്ള കാര്യങ്ങൾ മാത്രമാണ് എന്റെ അറിവിന് ആധാരം. അദ്ദേഹം ഒരു ധാരാളിയും കുറച്ചൊരു സുഖിമാനുമായിരുന്നുവെന്ന് തോന്നുന്നു. ഇതൊക്കെയാണെങ്കിലും അദ്ദേഹം സമൂഹത്തിലെ ഒരു നേതാവ് തന്നെയായിരുന്നു.

എന്റെ പിതൃമാതാവും എന്റെ ജനനത്തിനുമുമ്പ് മരിച്ചു. അവരെപ്പറ്റിയൊന്നും അഭിപ്രായം പറയാൻ എനിക്കൊരു മാർഗ്ഗവുമില്ല. എന്റെ അമ്മയുടെ അപ്പൻ മുളന്തുരുത്തി പോണോടത്തു ചെറിയാനെയും എനിക്കറിഞ്ഞുകൂടാ. എന്റെ അമ്മയുടെ അമ്മയെ മരണക്കിടക്കയിൽ കണ്ടതിന്റെ നേരിയ



ഓർമ്മ മാത്രമുണ്ട്; ശവസംസ്ക്കാരത്തിന് എന്റെ അമ്മ കുരുന്നുബാലനായ എന്നെ കൂടെക്കൊണ്ടുപോയിരുന്നു.

ഏതായാലും സാർത്രെയ്ക്ക് അനുഭവപ്പെട്ടതുപോലെ പിതാമഹന്മാരുടെയോ പിതാമഹിമാരുടെയോ ലാളനമൂലം വഷളാകാൻ എനിക്കിടയായിട്ടില്ല. ഞാൻ രംഗത്തു വരുന്നതിനുമുമ്പോ അതിനു തൊട്ടുശേഷമോ അവർ നിഷ്ക്രമിച്ചിരുന്നു. അപ്പൂപ്പന്മാരുടെയോ അമ്മൂമ്മമാരുടെയോ കുറച്ചൊരു അമിതലാളന വളരുന്ന കുട്ടികൾക്ക് ബാല്യത്തിൽ നല്ലതല്ലേ എന്ന ചിന്ത ഒരിക്കൽ എന്നിൽ ബലപ്പെട്ടിരുന്നു. സ്വന്തം മാതാപിതാക്കന്മാരോടോ സഹോദരീസഹോദരന്മാരോടോ സാധ്യമല്ലാത്ത രീതിയിലുള്ള സ്നേഹോദാരവും സഹിഷ്ണുതാപൂർവ്വവും ലോലമസൃണവുമായ ഒരു വ്യത്യസ്തബന്ധവും അവരുമായി സാധ്യമായിരുന്നിരിക്കണം. അനുഭവങ്ങളിലൂടെ നേടിയ ഈ വയോവൃദ്ധരുടെ വിജ്ഞാനവും ഇടപെടലും ഒരുപക്ഷേ മാതാപിതാക്കന്മാരുമായുള്ള സംഘർഷങ്ങളിൽ നിന്നും ഒരു പോംവഴിയായി ഉതകുമായിരുന്നിരിക്കാം. അതെന്തായാലും ആ വിധത്തിലുള്ള ഭാഗ്യമൊന്നും എന്റെ സഹോദരന്മാർക്കോ എനിക്കോ ലഭിക്കാനിടയായില്ല.

എനിക്ക് പിതൃസഹോദരന്മാർ ഉണ്ടായിരുന്നില്ല. പിതൃസഹോദരിമാരുമില്ലായിരുന്നു. എന്റെ പിതാവ് ഒരൊറ്റ സന്താനമായിരുന്നു. സ്വന്തം അമ്മ തന്നെയാണ് അദ്ദേഹത്തെ വളർത്തിയത്. സമസ്യഷ്ടങ്ങളുമായി ഇടപെടുമ്പോഴാണ് ഇത്തരം വളർത്തലിന്റെ പോരായ്മകൾ ബോദ്ധ്യമാകുന്നത്. എന്റെ അമ്മ നാലുസഹോദരന്മാർക്ക് ഒരൊറ്റ സഹോദരിയായിരുന്നു-ലാളനകൊണ്ട് അല്പം വഷളായ ഒരു കൊച്ചുമാലാഖ. അമ്മ അതീവബുദ്ധിമതിയായ ഒരു മാലാഖതന്നെയായിരുന്നു. നാലാംക്ലാസ് വരെ മാത്രമേ പഠിച്ചിട്ടുള്ളു. 19-ാം നൂറ്റാണ്ടിലെ ഗ്രാമീണബാലികമാരുടെ നില പരിഗണിക്കുമ്പോൾ അത്ര മോശമല്ല. അമ്മയ്ക്ക് എഴുതാനും വായിക്കാനും അറിയാം. അമ്മയുടെ ഒരാങ്ങള അന്നത്തെ നില വച്ചുനോക്കുമ്പോൾ അഭ്യസ്തവിദ്യനായിരുന്നു. ഹൈസ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കിയ അദ്ദേഹം മുളന്തുരുത്തി ഗ്രാമത്തിലെ വിദ്യാലയത്തിൽ അദ്ധ്യാപകനായി. ആ ഗ്രാമത്തിലെ എല്ലാ വിദ്യാർത്ഥികളും ആ വിദ്യാലയത്തിലാണ് പഠിച്ചിരുന്നത്. പോണോടത്ത് എബ്രഹാം മാസ്റ്റർ എല്ലാവർക്കും ആദരണീയനായ ഒരു ഗുരുഭൂതനായിരുന്നു. എനിക്ക് എത്രയും പ്രിയങ്കരനായ അമ്മാച്ചൻ-പണ്ഡിതനും സ്വഭാവശ്രേഷ്ഠതയുള്ളവനുമായ മാതൃകാപുരുഷൻ.

എട്ടാംക്ലാസിൽ എന്റെ പിതാവ് പഠിത്തം നിർത്തി. കാരണമെന്താണെന്ന് അദ്ദേഹം പറഞ്ഞിട്ടില്ല. ഞങ്ങൾ ചോദിച്ചിട്ടുമില്ല. സ്വന്തം പിതാവ് ജീവിച്ചിരുന്നില്ല എന്നതായിരിക്കാം കാരണം. അദ്ദേഹം ബുദ്ധിമാനായിരുന്നു. ഇന്നത്തെ

യൂണിവേഴ്സിറ്റി ബിരുദധാരികളേക്കാൾ നന്നായി ഇംഗ്ലീഷിൽ സംസാരിക്കുകയും എഴുതുകയും ചെയ്യും. അദ്ദേഹം ഒരു എലിമെന്ററി സ്കൂൾ അദ്ധ്യാപകനായി. ഇന്നത്തെ നില വച്ചു നോക്കുമ്പോൾ സാമാന്യം വ്യുല്പത്തിയുള്ള വ്യക്തിയായിരുന്നു അദ്ദേഹം. വീട്ടിൽനിന്നും അകലെയായിരിക്കുമ്പോൾ എന്റെ പിതാവുമായി ഇംഗ്ലീഷിലാണ് ഞാൻ എഴുത്തുകുത്തുകൾ നടത്തിപ്പോന്നത്.

വിവാഹിതരാകുമ്പോൾ എന്റെ പിതാവിന് പതിമൂന്നും മാതാവിന് പത്തും വയസുണ്ട്. അന്നത്തെ രീതിയതാണ്. കുടുംബങ്ങൾ ആലോചിച്ചു നടത്തുന്ന ശൈശവ വിവാഹങ്ങളിൽ അസാധാരണത്വമൊന്നുമില്ല. അസാധാരണമായി തോന്നാവുന്ന ഒരു കാര്യം അഞ്ചുപുത്രന്മാരെ വളർത്തേണ്ടിവന്ന ഒരു ന്യൂക്ലിയർ കുടുംബം ആയിരുന്നു അവരുടേതെന്നതാണ്. ഞങ്ങളുടെ പരിചയസീമയിലുള്ള മറ്റെല്ലാ കുടുംബങ്ങളിലും ഒരമ്മൂമ്മയോ ഒരപ്പൂപ്പനോ കാണും. അപ്പൂപ്പനമ്മൂമ്മമാരുടെ തുണയൊന്നുമില്ലാതെ അഞ്ചുമക്കളെ പോറ്റിപുലർത്താൻ എന്റെ മാതാപിതാക്കൾ വല്ലാതെ ക്ലേശിച്ചുകാണണം. അഞ്ചു ബാലന്മാർ. ഒരു ബാലികപോലുമില്ല. ആദ്യജാത പെൺകുഞ്ഞായിരുന്നുവെന്നും, കാലം തികയുന്നതിനുമുമ്പുള്ള പ്രസവമായിരുന്നതിനാൽ താമസിയാതെ കുഞ്ഞ് മരിച്ചുവെന്നും കേട്ടിട്ടുണ്ട്.

മൂന്നാമത്തെ കുഞ്ഞായിരുന്നു ഞാൻ. മാമോദീസാപ്പേര് ജോർജ് (ഗീവർഗീസ്). യവനനാമമായ ജോർജസിന്റെ (അർത്ഥം കർഷകൻ) രൂപഭേദങ്ങളാണ് രണ്ടും. കേരളത്തിൽ 'വർഗീസ്' എന്നുപയോഗിക്കും. സുറിയാനി രൂപമായ 'ഗീവർഗീസ്' ലോപിച്ചതാണ് അത്. ബാല്യത്തിൽ ഞാൻ ടി. പി. വർഗീസ് (തടിക്കൽ പൈലി വർഗീസ്) ആയിരുന്നു. പിന്നീട് 1975-ൽ റമ്പാനാകുന്നതുവരെ പോൾ വർഗീസ് എന്നറിയപ്പെട്ടു. റമ്പാനായ സമയത്ത് ആശ്രമസ്ഥനാമമായ പൗലോസ് എന്ന നാമമാണ് ഞാൻ സ്വയം സ്വീകരിച്ചത്. ഭാഗികമായി എന്റെ പഴയ പേരിന്റെ തുടർച്ച അതു നിലനിർത്തും. ഭാഗികമായി അപ്പോസ്തോലനായ പൗലോസിനെയും അതോടൊപ്പം എന്റെ മരിച്ചുപോയ പിതാവിനെയും സീമന്ത സഹോദരനെയും ആദരിക്കാൻ അത് ഉതകുകയും ചെയ്യും (ഇരുവരുടെയും മാമോദീസാപ്പേര് പൗലോസ് എന്നായിരുന്നു. ഇരുവരും 1975-നു വളരെ മുമ്പുതന്നെ അന്തരിച്ചു).

എന്റെ ജ്യേഷ്ഠന്മാരായ പൗലോസും (എന്റെ പിതാവിന്റെയും പിതാമഹന്റെയും പേരുകാരൻ) ചെറിയാനും (ബൈബിളിലെ സഖറിയ എന്ന പേരിന്റെ മലയാളനാമം, അമ്മയുടെ അപ്പന്റെ പേരുകാരൻ) ഈ ദുഃഖഭൂയിഷ്ഠമായ ലോകത്തിലെ ജീവിതം ദുസ്സഹമെന്നുകണ്ട് നേരത്തെ ഇവിടം



വിട്ടുപോയി. അതിനെപ്പറ്റി പിന്നീട്).

എന്റെ രണ്ട് ഇളയസഹോദരന്മാരിൽ ജേക്കബ് തൃപ്പൂണിത്തുറയിൽ താമസിക്കുന്നു. ശാന്തനും ദൈവഭക്തനും സാഹസികതകൾ തീണ്ടാത്തവനും ആണ് അദ്ദേഹം. അദ്ദേഹത്തിനും പത്നിയ്ക്കും രണ്ട് പുത്രൻമാരും രണ്ട് പുത്രിമാരും ഒരു പൗത്രനുമുണ്ട്. കനിഷ്ഠസഹോദരനായ എബ്രഹാമിനോടാണ് എനിക്ക് കൂടുതൽ പ്രിയം. എന്നെക്കാൾ ആറ് വയസ്സ് ഇളപ്പമുണ്ട്. ഇപ്പോൾ കാനഡയിലെ വാൻകൂവറിൽ താമസിക്കുന്നു. മുമ്പ് ഒരു ഹിന്ദുവായിരുന്ന മലയാളി വനിതയാണ് ഭാര്യ. വളരെ ഉത്തമനായ എബ്രഹാം വളരെ ജനസമ്മതിയുള്ളവൻ. നല്ല നർമ്മബോധവുമുണ്ട്. അവരുടെ ഒരു മകനും ഒരു മകളും കാനഡയിൽ വിദ്യാഭ്യാസം കഴിഞ്ഞ് അവിടെത്തന്നെ ജോലി നോക്കുന്നു. ഒരാൾ ഒട്ടാവയിലും മറ്റേയാൾ വാൻകൂവറിലും. കാനഡയിൽ കുടിയേറിപ്പാർക്കുന്നതിന് മുമ്പ് എന്റെ സഹോദരനും ഭാര്യയും എത്യോപ്യയിൽ ആയിരുന്നു. എബ്രഹാം ഏതാനും വർഷം അവിടെ ഒരു കമേഴ്സ്യൽ വിദ്യാലയത്തിൽ അദ്ധ്യാപകനായിരുന്നു. അവിടെവച്ചാണ് കുട്ടികൾ ഇരുവരും ജനിച്ചത്. സഹോദരപുത്രനായ പോൾ എബ്രഹാം ഒട്ടാവയിൽ കാനഡയുടെ ഇന്റേർണൽ റവന്യൂ സർവീസിൽ ഉദ്യോഗസ്ഥനാണ്. ഭാര്യ ജീന ബുദ്ധിശാലിയും അഭ്യസ്തവിദ്യയുമാണ്. സാഷ, റോഷിൻ എന്നിവർ അവരുടെ ഇരട്ട മക്കൾ. ഉത്തമസ്വഭാവികളായ രണ്ട് സുന്ദരകുട്ടന്മാർ. എനിക്കവരെ വളരെ ഇഷ്ടമാണ്.

മൂന്ന് കുട്ടികൾക്കെങ്കിലും പേരപ്പൻ ആണെന്നുള്ളതിൽ ഞാൻ സന്തുഷ്ടനാണ്. പക്ഷേ അവരെ കൊഞ്ചിച്ച് വഷളാക്കാൻ എനിക്ക് അവസരം കിട്ടാറില്ല. എന്റെ സഹോദരന്മാരും അവരുടെ കുടുംബങ്ങളും പ്രകടനമൊന്നും ഇല്ലാത്ത ക്രിസ്ത്യാനികൾ തന്നെ.

## പ്രായത്തിൽ കവിഞ്ഞ ബുദ്ധി?

കുറച്ചൊരു അകാലപരിണതിയെന്നോ പ്രായത്തിൽ കവിഞ്ഞ ബുദ്ധിയെന്നോ പറയാമായിരിക്കും-നാലു വയസ്സ് കഴിഞ്ഞതേയുള്ളു ഞാൻ സ്കൂളിൽ ചേർന്നപ്പോൾ. അന്ന് സ്ഥലത്തെ ബോയ്സ് ഹൈസ്കൂളിൽ പ്രാഥമികവിഭാഗത്തിൽ അദ്ധ്യാപകനായിരുന്ന പിതാവ് എന്നെയും കൂട്ടി ഹെഡ്മാസ്റ്ററുടെ അടുക്കലേയ്ക്ക് ചെന്നു. ഒന്നാം ക്ലാസിൽ ചേർക്കണമെങ്കിൽ അഞ്ചു വയസ്സ് തികയണം. വയസ് നിബന്ധനയിൽനിന്ന് ഒഴിവ് തേടിയാണ് ഞങ്ങൾ പോയത്. ഹെഡ്മാസ്റ്റർ ഒരു അയ്യങ്കാരായിരുന്നുവെന്നാണ് എന്റെ ഓർമ്മ.കഴുത്തുവരെ ബട്ടണിട്ടു, കറുത്ത കോട്ടണിഞ്ഞ്, തലപ്പാവ് കെട്ടി, വായ്നിറയെ

താമ്പൂലവും ചവച്ച ആ രൂപം ഒരളവിൽ ഭയം ജനിപ്പിക്കുന്നതായിരുന്നു. മുണ്ടുടുത്തു ബട്ടണെല്ലാമിട്ട കോട്ടുധരിച്ച് വെളുത്ത തലപ്പാവും കെട്ടി നിൽക്കുന്ന പിതാവിന്റെ രൂപവും എന്റെ ഓർമ്മയിലുണ്ട്. ആ രംഗം എന്റെ മനസ്സിൽ ഇന്നും സജീവമാണ്. കാരണം ഒരു നാലു വയസുകാരന് അതു നല്ലതുപോലെ ഭീതിജനകമായിരുന്നു.

ഹെഡ്മാസ്റ്റർ ഇപ്രകാരം ഗർജിച്ചതായി എനിക്കു തോന്നി: "നിങ്ങൾ എന്താണ് ഉദ്ദേശിക്കുന്നത്, പൈലി മാസ്റ്റർ? ദിവസേന പയ്യനെ താങ്കളുടെ കോട്ടിന്റെ പോക്കറ്റിലാക്കി സ്കൂളിൽ കൊണ്ടുവരാനോ?" എനിക്കു പ്രവേശനം അനുവദിച്ചു. ഏതായാലും ഹെഡ്മാസ്റ്ററുടെ ഓഫീസിൽ നിന്ന് പുറത്തുകടന്നതോടെ ആശ്വാസമായി. ഞാൻ അത്രമാത്രം ഭയന്നുപോയിരുന്നു.

നാലാം ക്ലാസ്സിൽ എത്തിയതോടെ എന്റെ പ്രായത്തിൽ കവിഞ്ഞ ബുദ്ധി സ്കൂളിൽ ശ്രദ്ധിക്കപ്പെട്ടുതുടങ്ങി. എന്റെ ഏറ്റവും മൂത്ത ജ്യേഷ്ഠന്റെ സഹപാഠികൾ (എന്നേക്കാൾ ആറുവർഷം പ്രായം കൂടുതലുള്ളവർ) ഇംഗ്ലീഷ് പാഠപുസ്തകങ്ങളുമായി എന്റെ അടുക്കൽ വരുമായിരുന്നു-അർത്ഥമറിയാതെയാണെങ്കിലും ഞാനവ ഉച്ചത്തിൽ വായിക്കുന്നതു കേൾക്കുവാൻ.

എന്റെ ക്ലാസ്സിൽ ഏറ്റവും നന്നായി പഠിക്കുന്ന കുട്ടികളിൽ ഒരാളായിരുന്നു ഞാനെങ്കിലും, എന്റെ ഹൈന്ദവാദ്ധ്യാപകരിൽ പലരും എന്നെ പരിഹസിക്കുന്നതിലും ശകാരിക്കുന്നതിലും ആഹ്ലാദം കണ്ടെത്തി. അന്നത്തെ രീതി അതായിരുന്നു. എന്റെ മലയാളം അദ്ധ്യാപകൻ ശ്രീ ശങ്കരമേനോൻ പ്രത്യേകിച്ചും പരുഷഭാഷയിൽ ഭർത്സിക്കുമായിരുന്നു. അദ്ദേഹം പലപ്പോഴും ക്ലാസ്സിൽ പറഞ്ഞു: "മലയാളംപോലൊരു സാഹിത്യഭാഷ പഠിക്കാൻ നിങ്ങളെപ്പോലെ ചെമ്മീൻ കഴിക്കുന്ന ക്രിസ്ത്യാനികൾക്ക് എങ്ങനെ കഴിയാനാണ്?" ഇതെല്ലാം പരുക്കൻ സ്നേഹത്തിൽ നിന്ന്-വർഗീയവിദ്വേഷത്തിൽ നിന്നല്ല-ഉത്ഭവിക്കുന്നതാണ്. പക്ഷേ ക്രിസ്തീയ വിശ്വാസത്തോടുള്ള വിധേയത്വത്തെപ്പറ്റി ലജ്ജിക്കാൻ വിസമ്മതിക്കുന്ന വികാരവാനായ ഒരു ബാലകന് ഇതെല്ലാം ദുസ്സഹമായിരുന്നു. ആ പ്രദേശത്തെ ജനങ്ങളിൽ മൂന്നിലൊരു ഭാഗം ക്രിസ്ത്യാനികളാണ്. എന്റെ കുടുംബം പുരാതന മാർത്തോമ്മാ ക്രിസ്ത്യാനികളുടെ സമൂഹത്തിൽപ്പെട്ടതുമാണ്. ലോകത്തിൽ ക്രിസ്തുമതം ആരംഭിച്ച കാലംതൊട്ട് ഞങ്ങളുടെ പൂർവ്വികന്മാർ ക്രിസ്ത്യാനികളായി ഇവിടെ കഴിയുന്നു. യേശുക്രിസ്തുവിന്റെ പന്ത്രണ്ട് അപ്പോസ്തോലന്മാരിൽ ഒരാളായ തോമ്മസ് ഇവിടെ സഭ സ്ഥാപിച്ചുവെന്നാണ് പാരമ്പര്യവിശ്വാസം.

പക്ഷേ, അദ്ധ്യാപകരുടെ ശകാരപരിഹാസങ്ങൾ, അന്നത്തെ സമൂഹത്തിൽ



സ്കൂൾ വിദ്യാഭ്യാസമാകുന്ന കളിയുടെ ഭാഗമായിരുന്നു. അതെല്ലാം സഹിച്ചേ പറ്റൂ. എന്റെ സഹപാഠികളെ അപേക്ഷിച്ച് നന്നേ ചെറിയ കുട്ടിയായിരുന്നു ഞാൻ. അല്പം വിളറിയ ശരീരപ്രകൃതി. അന്നെനിക്കു കിട്ടിയ പരിഹാസപ്പേരാണ് "മഞ്ഞത്തവള." അതും സാരമാക്കാതെ ജീവിക്കേണ്ടിവന്നു. "കൊട്ടോടിത്തലയൻ" എന്നതായിരുന്നു മറ്റൊരു പേര്. ഒരേ സമയം പ്രശംസയും പരിഹാസവും ദ്യോതിപ്പിക്കുന്ന ആ പേരിൽ ഹാസ്യരസം കലർന്ന അസൂയ കണ്ടേക്കാം. നീണ്ട തലയേക്കാൾ എന്റെ ചെറിയ കോലത്തിനാണത് കൂടുതൽ ചേരുന്നതെന്ന് തോന്നുന്നു. എന്റെ ശിരസ്സിനു ചേരുന്ന തൊപ്പി വാങ്ങിക്കുവാൻ ഇന്നും ഞാൻ വിഷമിക്കാറുണ്ട്. ഏഴരസൈസ് ശരിക്കും പാകമല്ല. എന്റെ ശിരസിന്റെ വലുപ്പത്തിന് അതിലെ ഉള്ളടക്കത്തോട് എന്തെങ്കിലും ബന്ധമുള്ളതായി എനിക്കു തോന്നിയിട്ടില്ല. ചില സന്ദർഭങ്ങളിൽ ശിരസ് അല്പം വീങ്ങിയതായി തോന്നുമായിരിക്കും!

നാടകീയമായ ചില നേട്ടങ്ങൾ എനിക്കു കൈവന്നു. സ്പോർട്ട്സിലോ കലകളിലോ ആയിരുന്നില്ല. അധികപങ്കും പ്രസംഗമത്സരങ്ങൾക്കും ഉപന്യാസമത്സരങ്ങൾക്കുമാണ് സമ്മാനം കിട്ടിയത്. ഒമ്പതാംക്ലാസ്സുകാരൻ നടത്തിയ ഒരു പ്രസംഗം തികച്ചും ഒരുഗ്രൻ പ്രകടനമായി പരിഗണിക്കപ്പെട്ടു. ശബ്ദഘോഷംനിറഞ്ഞ പദാവലികൾ കൊരുത്ത ഒരു ഉപന്യാസഭാഗം ഒരു ഇന്ത്യൻ നർമ്മമാസികയിൽ കണ്ടത് ഞാൻ ഹൃദിസ്ഥമാക്കി. അത് ഒരു പ്രസംഗമത്സരത്തിൽ ഉദ്ധരിച്ചു. ഞാനത് എഴുതിയിരിക്കാനിടയില്ലെന്ന് എല്ലാവർക്കും അറിയാമായിരുന്നു. അങ്ങനെ ഞാൻ അവകാശപ്പെട്ടുമില്ല. വാസ്തവത്തിൽ ഞാൻ അന്നുപറഞ്ഞ ഭാഗത്തിൽ പകുതിവാക്കുകളുടെ പോലും അർത്ഥം എനിക്ക് അറിയില്ല. പക്ഷേ വളരെ ഭംഗിയായി ഞാനത് അവതരിപ്പിച്ചു. എന്റെ വലുപ്പവും ഞാനുപയോഗിച്ച പദങ്ങളുടെയും വാക്യങ്ങളുടെയും വലുപ്പവും തമ്മിലുള്ള ഹാസ്യാത്മകമായ പൊരുത്തക്കുറവായിരിക്കണം ജഡ്ജിമാരെയും ശ്രോതാക്കളെയും ആകർഷിച്ചത്. അതിന്റെ ചില ഭാഗങ്ങൾ ഇന്നും എന്റെ ഓർമ്മയിലുണ്ട്.

"In promulgating your esoteric cogitations, or articulating your superficial sentimentalities and amicable philosophical or psychological observations, beware of platitudinous ponderosity. Let your extemporaneous descantings and unpremeditated expatiations have intelligibility and veracious vivacity, without rhodomontade or parsmical bombast. Sedulously avoid all pollysyllabic profundity, pompous prolixity, psittaceous vacuity, ostentatious vapidity and ventriloquy verbosity. Let your conversational communications possess a clarified conciseness, a

compact comprehensibility, a coalescent consistency and a concatenated cogency. Eschew all conglomerations of flatulent garrulity, jejune babblement and asinine affectations".

ആലങ്കാരിക ശൈലിയിലുള്ള ആ പ്രസംഗം സരസമായി ഈ വിധത്തിലാണ് ഉപസംഹരിച്ചത്: "ചുരുക്കിപ്പറഞ്ഞാൽ, വ്യക്തമായി യുക്തിയുക്തമായി വിവേകപൂർവ്വം, സ്വാഭാവികമായി, ചുരുക്കി സംസാരിക്കുക. എന്താണർത്ഥമാക്കുന്നതെന്ന് പറയുക. പറയുന്നത് അർത്ഥമാക്കുക. വലിയ പദങ്ങൾ ഉപേക്ഷിക്കുക".

ഞാൻ ഉദ്ദേശിച്ചതിനേക്കാൾ മെച്ചമായിരുന്നു പ്രകടനം എന്നു തോന്നി. എനിക്കു സമ്മാനം കിട്ടി. എന്റെ ശിരസ് അല്പംകൂടി വീർത്തു!

## ഒരു ബാലന്റെ മതജീവിതം

ഒരു ബാലനെന്ന നിലയിൽ എന്റെ മതപരമോ സഭാപരമോ ആയ ജീവിതത്തെ സംബന്ധിച്ചും ചില കാര്യങ്ങൾ പറയേണ്ടിയിരിക്കുന്നു. കാരണം, എന്റെ വ്യക്തിത്വ രൂപവൽക്കരണത്തിൽ മുഖ്യസ്വാധീനഘടകമായിരുന്നത് അവയായിരുന്നു. എന്റെ മാതാപിതാക്കൾ ക്രമമായി പള്ളിയിൽ പോകുമായിരുന്നു; പ്രത്യേകിച്ചും അമ്മ. കുട്ടികളായ ഞങ്ങൾ എല്ലാവരും ഞായറാഴ്ചതോറും പള്ളിയിൽ പൊയ്ക്കൊള്ളണം; പ്രധാന പെരുന്നാൾ ദിവസങ്ങളിലും. വീട്ടിൽ രാവിലെയും വൈകിട്ടും കുടുംബപ്രാർത്ഥനയുണ്ട്. സഭ നിഷ്കർഷിച്ചിട്ടുള്ള നോമ്പുകളെല്ലാം ആചരിക്കും. അക്കാലത്തെ ഓർത്തഡോക്സ് ക്രിസ്ത്യൻ കുടുംബങ്ങളിലെല്ലാം ഇതായിരുന്നു സ്ഥിതി.

സിദ്ധാന്തങ്ങൾ പഠിപ്പിക്കുന്നതിലുപരി ക്രമമായ ആചരണത്തിനായിരുന്നു മതപരമായ വ്യക്തിത്വത്തിന്റെ വളർച്ചയിൽ ഓർത്തഡോക്സ് പാരമ്പര്യത്തിൽ പ്രധാന പങ്ക്. കുടുംബപ്രാർത്ഥനകളും ഞായറാഴ്ച ആരാധനയും മർമ്മപ്രധാനം; അവയിൽ എത്രമാത്രം മനസിലായിയെന്നതു പ്രധാനമല്ല. പങ്കാളിത്തമാണ് സാരവത്തായ കാര്യം. ഇങ്ങനെയുള്ള പങ്കാളിത്തം നൽകുന്ന അനുഭവം അതിലോലമായ, സൂക്ഷ്മമായ രീതിയിൽ, അബോധപൂർവമായിത്തന്നെ, വ്യക്തിത്വത്തിന്റെ ഘടനയെ സ്പർശിക്കുന്നു.

ഈ ആചരണങ്ങളിൽ മനസ് എന്നതുപോലെതന്നെ ശരീരവും പ്രധാനമാണ്. അല്ലാതെ കണ്ണു കണ്ടതും ചെവി കേട്ടതും മാത്രമല്ല. ബോധപൂർവ്വമായ ഉൾക്കൊള്ളൽ ഇല്ലെങ്കിൽത്തന്നെ, ഒരർത്ഥത്തിൽ കാഴ്ചയും കേൾവിയും



അടിസ്ഥാനപരമാണ്. മറ്റ് ഇന്ദ്രിയാനുഭവങ്ങളും തുല്യ പ്രധാനമാണ്. പള്ളിയാരാധനയിലെ കുന്തിരിക്കത്തിന്റെ സുഗന്ധം, കുർബാനാനുഭവത്തിലെ അപ്പവീഞ്ഞുകളുടെ രുചി, പള്ളിയിലെ വിളക്കിൽ നിന്ന് എണ്ണ തൊട്ടു നെറ്റിയിൽ വെയ്ക്കുന്നത്, കുരിശുചുംബനവും കുരിശുവരയും, പലവിധത്തിലുള്ള ആംഗ്യവിക്ഷേപങ്ങളും കുമ്പിടലും, ദു:ഖവെള്ളിയാഴ്ച ദിവസം കമർപ്പുള്ള ചൊറുക്കാ കുടിക്കുന്നത്, ഓശാന ഞായറാഴ്ച കുരുത്തോല ഏന്തിയുള്ള പ്രദക്ഷിണം, ആരാധനാവേളയിലുള്ള കൈകസ്തൂരി, മെത്രാപ്പോലീത്താമാരുടെയും അച്ചന്മാരുടെയും മോടിയിലുള്ള വർണാഭമായ വസ്ത്രധാരണം, കൂട്ടമണിയുടെ മുഴക്കം, ഉച്ചത്തിലും ആത്മാവുനിറഞ്ഞും സ്വന്തം സ്വരം ഉയർത്തിയുമുള്ള പാട്ടും ഉച്ചാരണവും (കൂട്ടത്തിൽ പാടുന്നവരുടെ ഈണവുമായി ചേർന്നു പൊയ്ക്കൊള്ളണമെന്നില്ല.) വെള്ള വസ്ത്രം ധരിച്ച ശെമ്മാശ്ശന്മാർ, മദ്ബഹായിലെ വർണശബളമായ അലങ്കാരങ്ങൾ, ഇവയെല്ലാം - അങ്ങനെ പഞ്ചേന്ദ്രിയങ്ങൾ മുഴുവൻ (കാഴ്ച, കേൾവി, ഗന്ധം, സ്പർശം, രുചി) ആരാധനയിൽ ഭാഗഭാക്കായിരിക്കും. ആത്മാവും, മനസ്സും എന്നപോലെ ശരീരവും പ്രാർത്ഥന അർപ്പിക്കണം. കാലും കൈയും നാവും അധരങ്ങളും ശബ്ദവും ശ്വാസവും, ശരീരനിലയും ചലനവും എല്ലാം.

ഞങ്ങൾ വളർന്നുവന്ന വ്യവസ്ഥിതിയിതാണ്. അടിസ്ഥാനപരമായി അത് ഭദ്രമാണെന്ന് ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. വളരെയേറെ മെച്ചപ്പെടുത്താൻ കഴിയുമെന്നത് വേറെ കാര്യം. എന്റെ *'ജോയ് ഓഫ് ഫ്രീഡം'* (*'സ്വാതന്ത്ര്യദീപ്തി'*, സി. എസ്. എസ്., തിരുവല്ല) എന്ന ഗ്രന്ഥത്തിൽ ഞാൻ ഇതിനെപ്പറ്റി വിശദമായി പ്രതിപാദിച്ചിട്ടുണ്ട്. ബാല്യത്തിൽ നിന്നു പ്രൗഢപ്രായത്തിലേക്ക് ഞാൻ ആവഹിച്ച മനോഭാവങ്ങളും അഭിരുചികളും അധികപങ്കും ഈ വ്യവസ്ഥിതിയിൽ നിന്നു ലഭിച്ചവയാണ്.

ഇതെല്ലാം അർത്ഥശൂന്യമായ അന്ധവിശ്വാസമാണെന്നും വേദപുസ്തകം വായിക്കുകയും ആംഗ്ലിക്കൻ സഭയുടെ പ്രാർത്ഥനാപുസ്തകം ചൊല്ലുകയും ആത്മീയഗാനങ്ങൾ ആലപിക്കുകയും ചെയ്താൽ മതിയെന്നും, പത്തൊമ്പതാം നൂറ്റാണ്ടിൽ ഇരുപതുകളിലും മുപ്പതുകളിലും 'സഹായദൗത്യ'(Mission of help)വുമായി ഇവിടെയെത്തിയ ബ്രിട്ടീഷ് മിഷനറിമാർ ഞങ്ങളോടു പറയാൻ ശ്രമിച്ചു.

അവർ പാശ്ചാത്യ പ്രൊട്ടസ്റ്ററന്റ് സുവിശേഷത്തിന്റേതുപോലെതന്നെ 17, 18 നൂററാണ്ടുകളിലെ യൂറോപ്യൻ പ്രബുദ്ധതയുടെയും പ്രചാരകമിഷനറിമാരായിരുന്നു. അവരുടെ സ്വാധീനം ഇന്നും നമ്മുടെ മധ്യത്തിൽ പ്രകടമാണ്. നമ്മുടെ സംസ്ക്കാരത്തിൽ തന്നെ അത് പടർന്നുകയറിയിട്ടുണ്ട്. ഒരു ശിശു

അതിനു പറഞ്ഞുകൊടുക്കുന്ന കാര്യങ്ങളാണ് പ്രധാനമായി ഗ്രഹിക്കുന്നതെന്ന് അനേകം പേർ ഇന്നും ചിന്തിക്കുന്നതായി തോന്നുന്നു.

എല്ലാ പുരാതനമതങ്ങളിലും ഇതുപോലെ എന്തെങ്കിലും ചില ആചാരാനുഷ്ഠാനങ്ങൾ കാണാതിരിക്കില്ല. മതസിദ്ധാന്തങ്ങളോ ആചാരാനുഷ്ഠാനങ്ങളോ ഒന്നുമില്ലാത്ത 'കേവല' ആദ്ധ്യാത്മികതയെപ്പറ്റി പറയാനും പുതുതായി എന്തെങ്കിലും സൃഷ്ടിക്കാനും എളുപ്പമാണ്. പക്ഷേ, രണ്ട് തലമുറയ്ക്കപ്പുറം നിലനിൽക്കുന്ന ഏതൊരു മതവും സ്വന്തമായി ചില ആചാരങ്ങളും സിദ്ധാന്തങ്ങളും ആവിഷ്ക്കരിക്കുകതന്നെ ചെയ്യും. ക്വേക്കർ സമൂഹംപോലും ഇതിനൊരപവാദമല്ല. സിദ്ധാന്തങ്ങളെ ആ വിധത്തിലായിരിക്കില്ല ഉപന്യസിക്കുന്നത്. ആചാരങ്ങളെ വിദഗ്ദ്ധമായി ഒളിച്ചുവെച്ചുവെന്നും വരാം. മതം എപ്പോഴും ഒരു സാമൂഹിക കാര്യമാണ്. അത് വ്യക്തിപരമായ തിരഞ്ഞെടുപ്പാണെന്നുള്ള ആശയം നമ്മുടെ മതനിരപേക്ഷസംസ്ക്കാരത്തിൽ പുറമെ അംഗീകരിക്കാത്ത മതത്തിന്റെ വിചിത്രവും വികലവുമായ സിദ്ധാന്തമാണ്. ഒരു സമൂഹപാരമ്പര്യം കൂടാതെ യാതൊരു മതവ്യവസ്ഥിതിയും സ്വയം വളരുന്നില്ല. ആ പാരമ്പര്യമാകട്ടെ, ചില പ്രബോധന സമ്പ്രദായങ്ങളും ഏതാനും ആചാരാനുഷ്ഠാനങ്ങളും ഉൾക്കൊള്ളുന്നതാവും. മനുഷ്യവ്യക്തിയുടെ പ്രകൃതിയിൽ തന്നെ അത് അലിഞ്ഞുചേർന്നിരിക്കുന്നു. ഏറ്റവും വലിയ നിരീശ്വരൻപോലും വിമർശനാത്മക യുക്തിചിന്തകൊണ്ടോ വ്യക്തിപരമായ തിരഞ്ഞെടുപ്പു മാത്രംകൊണ്ടോ ജീവിക്കുന്നില്ല. അതെപ്പറ്റി കൂടുതലായി പിന്നീട്.

## സൺഡേസ്ക്കൂൾ

മുകളിൽ പറഞ്ഞതെന്തായാലും, പഠിപ്പിക്കൽ സഹായകമാണ്- ഉപബോധാർത്ഥത്തോടുകൂടിയ പ്രതീകാത്മകമായ വ്യവസ്ഥിതിയുടെ പശ്ചാത്തലത്തിൽ അതു നല്കപ്പെടുമ്പോൾ. പ്രത്യേകിച്ചും സൺഡേസ്ക്കൂളിൽ നിന്ന് എനിക്കു ലഭിച്ച പ്രയോജനം കുറച്ചൊന്നുമല്ല. സൺഡേസ്ക്കൂൾ 18-ാം നൂറ്റാണ്ടിൽ ഇംഗ്ലണ്ടിൽ ആരംഭിച്ച ഒരു പ്രസ്ഥാനമാണ്. ക്രിസ്ത്യാനികളാണത് ആരംഭിച്ചതെങ്കിലും ആദ്യലക്ഷ്യം മതപരമായിരുന്നില്ല; ചേരിയിലെ കുട്ടികൾക്ക് സാമാന്യ വിദ്യാഭ്യാസം നൽകുകയായിരുന്നു. ചേരിയിലെ അവഗണിക്കപ്പെട്ട, നിരക്ഷരരായ കുട്ടികൾക്ക് വിദ്യാഭ്യാസം നൽകുന്നതിന്, 'ഗ്ലസ്റ്റർ ജേർണലി'ന്റെ പ്രസാധകനായ റോബർട്ട് റെയ്ക്സ് ആണ് ഈ പ്രസ്ഥാനമാരംഭിച്ചത്. സന്നദ്ധസേവനം നൽകുന്നവരായിരുന്നു അദ്ധ്യാപകർ. തന്മൂലം ഞായറാഴ്ച (സണ്ടേ)യാണ് സ്കൂൾ നടത്തിത്തുടങ്ങിയത്. ഈ ആശയത്തെ അവതരിപ്പിച്ചുകൊണ്ട് റെയ്ക്സ് തന്റെ മാസികയിൽ ഒരു ലേഖനം എഴുതുകയും ചെയ്തു. അതോടെ ഈ ആശയം നീറിപ്പിടിച്ചു, കത്തിക്കയറി,



ഇംഗ്ലണ്ടിൽ മാത്രമല്ല, യൂറോപ്യൻ ഭൂഖണ്ഡത്തിലും അമേരിക്കയിലും. 19-ാം നൂറ്റാണ്ടിൽ സാമാന്യവിദ്യാഭ്യാസം പാശ്ചാത്യരാജ്യങ്ങളിലെങ്ങും കൂടുതൽ വ്യാപകമായിത്തീർന്നതോടെ സണ്ടേസ്കൂൾ പ്രസ്ഥാനം മതവിദ്യാഭ്യാസത്തിൽ ശ്രദ്ധകേന്ദ്രീകരിക്കാൻ തുടങ്ങി. ചേരികളിലെ കുട്ടികൾക്ക് മാത്രമല്ല, പള്ളിയിൽ പോകുന്ന എല്ലാ കുട്ടികൾക്കും അത് നൽകാൻ പദ്ധതിയുണ്ടാക്കി.

ഈ പ്രസ്ഥാനം ഇന്ത്യയിലെ ക്രിസ്തീയ സഭകളിലെത്തിയത് ഏതാണ്ട് നൂറുകൊല്ലം മുമ്പാണ്. എന്റെ ഇടവകപള്ളിയായ നടമേൽ സെന്റ് മേരീസ് (വീട്ടിൽനിന്ന് അരമൈൽ മാത്രം അകലെ) പള്ളിയിൽ നാലുക്ലാസുമായി സണ്ടേസ്കൂൾ തുടങ്ങി. ഒമ്പതു വയസായതോടെ ഞാൻ നാലാംക്ലാസ്സ് പാസ്സാവുകയും ചെയ്തു. വീട്ടിൽനിന്നും രണ്ട് മൈൽ അകലെയുള്ള സമീപഇടവകയിൽ (കരിങ്ങാച്ചിറ സെന്റ് ജോർജ്ജ് പള്ളി) ഏഴുക്ലാസ്സുണ്ടായിരുന്നതിനാൽ ഞാൻ അഞ്ചാംക്ലാസ് വിദ്യാർത്ഥിയായി അവിടെ ചേർന്നു. എന്റെ ഇടവകപ്പള്ളിയിലെ സണ്ടേസ്കൂളിൽ പഠിപ്പിക്കാൻ താമസിയാതെ എന്നോടാവശ്യപ്പെട്ടു. ഞാൻ സമ്മതിച്ചു. സെന്റ് ജോർജ് പള്ളിയിലെ സണ്ടേസ്കൂൾ വിദ്യാർത്ഥിയായിരിക്കെത്തന്നെ ഞാൻ എന്റെ ഇടവകപ്പള്ളിയിലെ സണ്ടേസ്കൂൾ അദ്ധ്യാപകനായി. രണ്ട് സണ്ടേസ്കൂളുകളും ഞായറാഴ്ച രണ്ട് സമയത്ത് പ്രവർത്തിച്ചിരുന്നതിനാലാണിത് സാധ്യമായത്. ഞാൻ രാവിലെ കരിങ്ങാച്ചിറ പള്ളിയിൽ പോയി വി. കുർബ്ബാനയിൽ സംബന്ധിക്കും. അനന്തരം അവിടെ സണ്ടേസ്കൂൾ പഠിക്കും. ഉച്ചയ്ക്ക് വീട്ടിലെത്തി ആഹാരം കഴിച്ചശേഷം എന്റെ ഇടവകസണ്ടേസ്കൂളിൽ പോയി പഠിപ്പിക്കും. ഈ സമ്പ്രദായം വളരെ നല്ലതായിരുന്നു. അദ്ധ്യാപനം പഠിക്കാൻ നല്ലൊരുപാധിയാണ്.

ഈ അനുഭവത്തിന് ഞാൻ കൃതജ്ഞനാണ്. കരിങ്ങാച്ചിറ പള്ളി സണ്ടേസ്കൂൾ അദ്ധ്യാപകരിൽ ഒരാളായ പുന്നച്ചാലിൽ ചാക്കോ മാസ്റ്റർ പണ്ഡിതനായിരുന്നു, മറ്റുള്ളവരിൽ പ്രചോദനം പകരാൻ സമർത്ഥനും. അവിടെവച്ച് ദൈവത്തോടും യേശുക്രിസ്തുവിനോടുമുള്ള എന്റെ പ്രതിബദ്ധത ആഴമുള്ളതായി. പതിനൊന്നു വയസ്സുള്ള അദ്ധ്യാപകനെന്ന നിലയിൽ ഞാൻ പ്രസിദ്ധനായി. എന്റെ വിശ്വാസത്തിൽ ഒരു ഭാഗം എന്റെ സ്വന്തം വിദ്യാർത്ഥികൾക്ക് (അവരുടെ വിദ്യാർത്ഥിയായ അദ്ധ്യാപകനേക്കാൾ വളരെ കുറച്ച് വർഷം മാത്രം ഇളപ്പമാണവർക്ക്) പകർന്നുകൊടുക്കാൻ കഴിഞ്ഞുവെന്നാണെന്റെ ഓർമ്മ.

പിൽക്കാല ജീവിതത്തിൽ ഞാൻ ഇതിനെപ്പറ്റി പലപ്പോഴും ചിന്തിച്ചിട്ടുണ്ട്. ഈ ഇടവകകളൊന്നും ഇന്നത്തെ ഭാഷയിൽ "ആത്മാവുകൊണ്ട്

ജ്വലിക്കുന്നവ" ആയിരുന്നില്ല. ഒരുപാട് ഉപജാപങ്ങളും അല്ലറചില്ലറ കലഹങ്ങളും എക്കാലത്തും കാണും. ഇങ്ങനെയൊക്കെയാണെങ്കിലും, സാധാരണക്കാരായ സ്ത്രീപുരുഷന്മാർ ജീവിച്ച അതിസാധാരണമായ ഈ ഇടവകകളിൽ നിന്നാണ് ഞാൻ എന്റെ ഇന്നത്തെ വിശ്വാസത്തിന്റെ പ്രാഥമികപാഠങ്ങൾ ആർജിച്ചത്. തന്മൂലം പള്ളികളെ അപ്രസക്ത മെന്നോ ക്രിസ്തീയതയിൽ താണതെന്നോ മുദ്രകുത്തുവാൻ എനിക്കാവില്ല. എന്തെല്ലാം തെറ്റുകുറ്റങ്ങൾ ഉണ്ടായാലും – ഇന്നത്തെ മാനദണ്ഡമനുസരിച്ച് തെറ്റുകുറ്റങ്ങൾ പലതുമുണ്ടാവാം-ഈ പള്ളികളിൽ വിശ്വാസത്തിന്റെ സംക്രമണം നടന്നുകൊണ്ടേയിരിക്കുന്നു. കുട്ടികളും പ്രായമുള്ളവരും ദൈവത്തെ അറിയാൻ ഇടവരുന്നു. അത് പ്രധാനപ്പെട്ട കാര്യമല്ലേ? ആ നിലയ്ക്ക് എങ്ങനെയാണ് ഞാൻ പള്ളികളെ നിഷ്പ്രയോജനമെന്നോ അനാദ്ധ്യാത്മികമെന്നോ പറഞ്ഞു തള്ളുക?

പള്ളികളിലെ പ്രസംഗങ്ങളും സുവിശേഷപ്രബോധനങ്ങളും ഉദ്ബോധനജനകമോ വിശ്വാസവർദ്ധകമോ ഒന്നുമായിരുന്നില്ല. പ്രസംഗകർ നല്ല വിദ്യാഭ്യാസം ലഭിച്ചവരായിരുന്നില്ല. പലപ്പോഴും പ്രസംഗങ്ങൾ വിരസങ്ങളായിരിക്കും. എന്നാൽ വേദപുസ്തക വായനകൾ മനസ്സിൽ പതിഞ്ഞുകാണണം. പന്ത്രണ്ടു വയസ്സായതോടെ എനിക്ക് ദൈവത്തെപ്പറ്റി വ്യക്തിഗതമായ അറിവും ക്രിസ്തുവിനോട് ഏതാണ്ടൊരു പ്രതിബദ്ധതയും ഉണ്ടായി. വാസ്തവം പറഞ്ഞാൽ, ദൈവവുമായും യേശുക്രിസ്തുവുമായും ഞാൻ സംഭാഷണത്തിന്റെ ഭാഷയിലായി. യേശുക്രിസ്തുവിനെ എന്റെ ജീവിക്കുന്ന കർത്താവും ഗുരുവുമായും ദൈവത്തിന്റെ യഥാർത്ഥ വെളിപ്പെടൽ ആയും ഞാൻ അംഗീകരിച്ചു.

## പത്രോസ് ശെമ്മാശൻ

എന്റെ പിതാവിന്റെ ഒരു രണ്ടാം മച്ചുനൻ (കസിൻ) ആയ പത്രോസ് ശെമ്മാശൻ എം. എ., ബി. ഡി., എൽ. റ്റി. എന്റെ ബാല്യകാലത്തെ ആരാധനാപുരുഷനായിരുന്നു. പിന്നീടദ്ദേഹം ഞങ്ങളുടെ സഭയിലെ ഒരു മെത്രാപ്പോലീത്തായായി-മൂക്കഞ്ചേരിയിൽ പത്രോസ് മാർ ഒസ്താത്തിയോസ്. അക്കാലത്തെ ഒരു പ്രമുഖ സാമൂഹ്യപ്രവർത്തകനായിരുന്നു അദ്ദേഹം. തിരുവിതാംകൂറിലെയും കൊച്ചിയിലെയും 'അസ്പൃശ്യരുടെ'-തൊട്ടുകൂടാത്തവരുടെ-ഉന്നമനമായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. ഉജ്ജ്വലനായ ഒരു വാഗ്മിയായിരുന്നു അദ്ദേഹം. സദാ സഞ്ചാരത്തിലായിരിക്കും. അതിലളിതമായ ജീവിതം നയിച്ച് നാടുനീളെ നടക്കുന്ന ഒരു ത്യാഗധനൻ. ആരുടെയിടയിൽ പ്രവർത്തിച്ചുവോ ആ പാവപ്പെട്ടവരുടെ ജീവിതരീതികളുമായി പൊരുത്തപ്പെട്ടു ജീവിക്കാൻ അദ്ദേഹം നിഷ്ഠവച്ചു.



ഒരുദിവസം അദ്ദേഹം തന്റെ പൂർവ്വിക കുടുംബം സന്ദർശിക്കാനെത്തി. ഞങ്ങളുടെ വീടിനു തൊട്ടടുത്താണത്. ഒരു കൊച്ചുകുട്ടിയായ ഞാൻ ആ വീട്ടിലേക്ക് കയറിച്ചെന്നു. ആദ്യമെ ഞാനവിടെ കണ്ടത് ശെമ്മാശന്റെ മൂത്ത സഹോദരനെയാണ്-ശ്രീ എം. പി. വർക്കി, യുക്തിവാദിയായ ഒരു നാസ്തികൻ. അദ്ദേഹവും പൂർവ്വികഗൃഹത്തിൽ ഒരു ഹ്രസ്വസന്ദർശനത്തിനെത്തിയതാണ്. "മോൻ ആരെക്കാണാനാണ് വന്നത്?" അദ്ദേഹം എന്നോടു ചോദിച്ചു. അദ്ദേഹം തുടർന്നു: "ദൈവത്തെ കാണണമെന്നുണ്ടെങ്കിൽ അതാ അദ്ദേഹം അടുത്ത മുറിയിലുണ്ട്. അതല്ല, പിശാചിനെയാണ് കാണേണ്ടതെങ്കിൽ, ആ ആൾ ഇതാ നിന്റെ മുമ്പിൽതന്നെ നിൽക്കുന്നു." ആ ചോദ്യം എന്നെ കുറച്ചൊന്ന് അമ്പരപ്പിക്കാതിരുന്നില്ല. ചോദ്യകർത്താവ് എനിക്ക് അമ്മാച്ചനാണ്, വയസ് അറുപത് കഴിഞ്ഞിരിക്കുന്നു. അദ്ദേഹത്തോട് ഒരു വാദപ്രതിവാദം നടത്താൻ എനിക്ക് സാധിക്കുകയില്ല. അതുകൊണ്ട് പത്രോസ് ശെമ്മാശനെ കാണാനാണ് വന്നതെന്നു മാത്രം മറുപടി പറഞ്ഞുകൊണ്ട് ഞാൻ അടുത്ത മുറിയിലേക്കു പോയി. പത്രോസ് ശെമ്മാശൻ സ്നേഹത്തോടെ എന്നെ സ്വീകരിച്ചു. ലളിതമായി ജീവിക്കണമെന്നും പാവങ്ങളെ സേവിക്കണമെന്നും എനിക്ക് ഉപദേശവുംതന്നു. എന്റെ വല്യപ്പച്ചൻ തന്റെ തലതൊട്ടപ്പനായിരുന്നുവെന്ന് ശെമ്മാശൻ പറഞ്ഞു. അദ്ദേഹത്തിന്റെ വല്യമ്മച്ചി എന്റെ വല്യപ്പച്ചന്റെ പെങ്ങളാണെന്നു തോന്നുന്നു. ഏതായാലും വളരെ പ്രചോദനപ്രേരകമായ ഒരു സന്ദർശനമായിരുന്നു അത്. അദ്ദേഹം അല്പം തീപ്പൊരി എന്നിലേയ്ക്ക് പകർന്നിരിക്കണം.

പിൽക്കാലത്ത് ഞാൻ ആദ്യമായി അമേരിക്കയിൽനിന്ന് മടങ്ങിവന്നപ്പോൾ അദ്ദേഹത്തോടൊന്നിച്ചു പ്രവർത്തിക്കാൻ ഞാനൊരു ശ്രമം നടത്തി. എന്തുകൊണ്ടോ അത് വിജയിച്ചില്ല. ദരിദ്രരോടൊന്നിച്ചു പ്രവർത്തിക്കുന്നതും തൊഴിലാളികൾക്കു പിന്തുണ നൽകുന്നതും സംബന്ധിച്ച എന്റെ ആശയങ്ങൾ ശെമ്മാശന്റേതുമായി പൊരുത്തപ്പെട്ടില്ല. അദ്ദേഹത്തിന്റെ രീതി വളരെ കർക്കശമായി രൂപപ്പെട്ടതായിരുന്നു. അതിൽ മാറ്റംവരുത്താൻ അദ്ദേഹം വിസമ്മതിച്ചു. ഞാൻ മറ്റു വഴികൾ തേടിപ്പോയി.

## ഒരു പാമ്പുകടിയുടെ കഥ

ഇതാ ഓർമ്മയിൽനിന്നൊരു തൂലികാചിത്രം. എനിക്കന്ന് പത്ത് വയസ്സ് കാണണം. ഞങ്ങളുടെ വീടിനുമുമ്പിൽ റോഡിന് ഇരുവശത്തുമുള്ള ഓടകളിൽ വെള്ളം നിറഞ്ഞൊഴുകുന്നു. നദിയിൽ നിന്ന് ഒഴുകിക്കയറി വന്ന ചെറുവിരലോളമുള്ള മീനുകൾ ഓടയിലെ വെള്ളത്തിൽ തത്തിക്കളിക്കുന്നു. നെല്ല് കൊയ്തുകൊണ്ടുവന്ന കറ്റകൾ മുറ്റത്ത് നിരത്തിവച്ചിട്ടുണ്ട്. പുലയസ്ത്രീകൾ

(താണജാതിക്കാരായ ഇവരെ തൊട്ടുകൂടാത്തവരായാണ് അന്ന് കണക്കാക്കിയിരുന്നത്. അക്കാലത്ത് ഹിന്ദുക്കൾ തൊട്ടുകൂടായ്മ ആചരിച്ചിരുന്നു. പക്ഷേ ക്രിസ്ത്യാനികളോട് ഇവർക്ക് തൊട്ടുകൂടായ്മ ഇല്ലായിരുന്നു) ആയിരുന്നു ഞങ്ങളുടെ കൃഷിസ്ഥലത്തെ കുടിയാന്മാർ. അവർ കറ്റകൾ വരാന്തയിലിട്ട് മെതിച്ചുകൊണ്ടിരുന്നു.

വെള്ളം പൊങ്ങിയ ഓടകളിലേയ്ക്ക് ഇറങ്ങിപ്പോകരുതെന്ന് മാതാപിതാക്കൾ എന്നെ കർശനമായി വിലക്കിയിരുന്നു. അവർ മറ്റു കാര്യങ്ങളിൽ ശ്രദ്ധ കേന്ദ്രീകരിച്ച സന്ദർഭത്തിൽ ഞാൻ പുറത്തിറങ്ങി. രണ്ടുകൈകൊണ്ടും ചെറുമീനുകളെ പിടിക്കാൻ ഞാനൊരു ശ്രമം നടത്തി. ക്ലേശകരമായ ഒരു വിഫലയത്നം. റോഡിന്റെ എതിർവശത്തെ വീട്ടിലെ ഒമ്പതുവയസുകാരനായ ബാലൻ (അവനും പുറത്തിറങ്ങരുതെന്ന കർശനമായ വിലക്കിലാണ്) താല്പര്യപൂർവ്വം എന്റെ പ്രവർത്തനം നിരീക്ഷിക്കുകയാണ്. “അതാ അവിടെയൊരു വലിയ മീൻ. ഞാൻ കണ്ടതാണ്.” അവൻ ഓടയിലെ ഒരു പ്രത്യേകസ്ഥാനം ചൂണ്ടിക്കാട്ടിക്കൊണ്ടു പറഞ്ഞു. മീനിനെ (അഥവാ മീനെന്നു തോന്നിയ ഒന്നിനെ) ഞാനും കണ്ടു. ഞാൻ രണ്ടു കൈയും നീട്ടി അതിനെ പിടിക്കാൻ ശ്രമിച്ചു. എനിക്ക് ‘മീനിനെ’ കിട്ടിയില്ല എന്നു മാത്രവുമല്ല വെള്ളത്തിൽനിന്ന് കൈകൾ തിരിച്ചെടുത്തപ്പോൾ നടുവിരലിൽ രക്തം വരുന്നു. എന്ത്സംഭവിച്ചുവെന്ന് എനിക്കൊരു രൂപവുമില്ല. മറ്റേ കൈയുടെ ഒരു വിരൽകൊണ്ട് മുറിവ് മറച്ചുപിടിക്കുവാൻ ശ്രമം നടത്തിക്കൊണ്ട് വീട്ടിലെ സുരക്ഷിതത്വത്തിലേക്ക് പിൻവലിയുവാൻ ഞാൻ ശ്രമിച്ചു. മെതിച്ചുകൊണ്ടിരിക്കുന്നവരിൽ ഒരുസ്ത്രീ (ഒരു കുട്ടി എന്നനിലയിൽ എന്നോട് പ്രത്യേക വാത്സല്യമാണവർക്ക്) രക്തംപുരണ്ട കൈകണ്ട് അമ്മയോട് നിലവിളിച്ചു: “ഇതാ കുഞ്ഞിന് എന്തോ പറ്റി.” അമ്മ ഓടിയെത്തി മുറിവ് ശ്രദ്ധിച്ചു. എന്റെ മൂത്ത സഹോദരൻ എന്നെ കടിച്ച ‘മീനിനെ’ കണ്ടെത്താനായി വീടിനു പുറത്തിറങ്ങി. ഞാൻ അത്ഭുതത്തോടും, സംഭ്രമത്തോടുമിരിക്കുമ്പോൾ, ജ്യേഷ്ഠൻ ഒരു വലിയ കത്തിയുടെ സഹായത്തോടെ ഓടയിലെ പൊത്തുകളിലും റോഡിലെ ഗട്ടറുകളിലും പരതി. അതാ മൂന്നടിയോ അതിലേറെയോ നീളം വരുന്ന ഒരു വലിയ നീർക്കോലി (Watersnake) വെളിയിൽ വരുന്നു. എന്താണ് സംഭവിച്ചതെന്ന് പെട്ടെന്ന് ഞാൻ തിരിച്ചറിഞ്ഞു. ജ്യേഷ്ഠൻ അതിനെ വെള്ളത്തിൽനിന്ന് വലിച്ച് കരയ്ക്കിട്ടു. അത് ഓടിപ്പോവുകയോ, അതിനെ ആക്രമിച്ചവരെ എതിർക്കുവാൻ ശ്രമിക്കുകയോ ചെയ്യാത്തതിൽ ഞാൻ അത്ഭുതംകൂറി. എന്നെ കടിച്ചതിൽ തനിക്ക് സങ്കടമുണ്ടെന്ന് ആ ജീവി പറയുന്നതായി എനിക്കു തോന്നി. അത് ശാന്തമായി തറയിൽ കിടന്നു. എന്റെ ജ്യേഷ്ഠനും മറ്റുള്ളവരും ചേർന്ന് അതിനെ തല്ലിക്കൊന്നു. ഞാൻ ദുഃഖത്തോടെയും മനോവേദനയോടെയും ആ രംഗം വീക്ഷിച്ചു. എന്റെ കാര്യത്തിലല്ല, ആ പാവം പാമ്പിന്റെ സ്ഥിതിയിൽ എനിക്ക് ദുഃഖം തോന്നി.



വർക്കിപ്പിള്ളയെ (എന്റെ ഓമനപ്പേര്) പാമ്പുകടിച്ചുവെന്ന വാർത്തയറിഞ്ഞ് അയൽക്കാർ വന്നുതുടങ്ങി. എന്നെ കൈയോടെ വിഷവൈദ്യന്റെ അടുക്കലേക്ക് കൊണ്ടുപോയി. വളപ്പിൽ വർഗീസ്ചേട്ടൻ താമസിക്കുന്നത് വളരെ അകലെയായിരുന്നില്ല. പരിചയസമ്പന്നനായ വൈദ്യൻ ശ്രദ്ധാപൂർവ്വം പരിശോധിച്ചശേഷം വിധി പ്രഖ്യാപിച്ചു: “കടിച്ചത് വിഷമുള്ള പാമ്പാണ്. നടുവിരലിൽ കടിച്ചതിന്റെ രണ്ട് പാടുകൾ വളരെ വ്യക്തമായി കാണാം. പക്ഷേ എന്തോ വിചിത്രമായ കാരണത്താൽ, പാമ്പ് വിഷം വമിച്ചിട്ടില്ല. ഭക്ഷണത്തിനുവേണ്ടി തവളയെയോ മറ്റോ കടിക്കുകയാണെന്നാവും വിചാരിച്ചത്”. മരണകാരണമൊന്നുമില്ലെന്ന് വിഷവൈദ്യൻ എന്റെ മാതാപിതാക്കളെ സമാശ്വസിപ്പിച്ചു. മുറിവിൽ പുരട്ടാൻ തൈലവും മരുന്നുകളും അദ്ദേഹം നൽകി.

ഞങ്ങൾ വീട്ടിൽ തിരിച്ചെത്തിയപ്പോഴേക്കും വിവരമറിഞ്ഞ് അമ്മാച്ചന്മാരും സമൂഹത്തിലെ പ്രമാണിമാരുമായി ഒട്ടേറെപ്പേർ വന്നുകൂടിയിട്ടുണ്ട്. അവർ ഒരു വൃത്തത്തിലിരുന്നു. എന്നെ നടുവിലിരുത്തി. എന്റെ കൈയിൽ തൈലം പുരട്ടി. പ്രായമുള്ളവരിൽ ചിലർ എന്നെ നന്നായി ശകാരിച്ചു: “ഏത് വലിയ മീൻ പിടിക്കാനാണ് നീ പോയത്? നന്മീനോ? മോതയോ? നീ അർഹിക്കുന്നത് നിനക്ക് കിട്ടി.” അതിങ്ങനെ തുടർന്നു. അത് വേദനാജനകമായിരുന്നു.

സംഭവത്തെപ്പറ്റി ഞാൻ പ്രത്യവലോകനം ചെയ്യുകയായിരുന്നു. ഞാൻ മരണത്തോട് വളരെ അടുത്തായിരുന്നു. ഞാൻ മരിച്ചിരുന്നെങ്കിൽ എന്തുണ്ടാകുമായിരുന്നു? എന്റെ മാതാപിതാക്കളുടെ ദുഃഖം എത്ര കനത്തതായിരിക്കും. മറുവശത്ത് ആ പാമ്പിനെപ്പറ്റി എനിക്ക് ദുഃഖം തോന്നി. അത് എന്നിലേക്ക് വിഷം പകരാതിരുന്നതിനാൽ, എന്നോട് കരുണ കാണിച്ചതാണ്. നിർഭാഗ്യവശാൽ അത് കൊല്ലപ്പെട്ടു. വേറൊരുവിധത്തിൽ ചിന്തിച്ചപ്പോൾ, കുറ്റാരോപണങ്ങളിൽ നിന്ന് രക്ഷപെടുവാനുള്ള ശ്രമത്തിൽ, ഞാൻ കുറ്റമെല്ലാം അയൽക്കാരനായ പയ്യനിൽ (ബേബി എന്നാണ് അവന്റെ പേര്) ചുമത്തി. അവനാണല്ലോ ‘മീനിനെ’ എനിക്ക് ചൂണ്ടിക്കാണിച്ചുതന്നത്. അവനാണ് കുഴപ്പത്തിനെല്ലാം കാരണമെന്ന് ഞാൻ ചിന്തിച്ചു.

നന്നേ ചെറുപ്പത്തിൽത്തന്നെ മരണസാധ്യത അഭിമുഖീകരിക്കേണ്ടിവന്നുവെന്നതാണു പ്രധാനകാര്യം. സമചിത്തത ഒരളവിൽ പാലിക്കുവാൻ എനിക്കു കഴിഞ്ഞു. എന്നിൽ ചിന്താക്കുഴപ്പമുണ്ടായി. പക്ഷേ ഞാൻ പേടിച്ചരണ്ടുപോയൊന്നുമില്ല. ഒരു കൊച്ചുകുട്ടി എന്ന നിലയിൽ, മരണം നമുക്കെല്ലാവർക്കും എത്രയോ സമീപസ്ഥമാണെന്ന് തിരിച്ചറിയുവാൻ എനിക്കു കഴിഞ്ഞു.

## അസ്വസ്ഥതകൾ വളരുന്നു

കുറെക്കാലമായി അസ്വസ്ഥതകൾ വർദ്ധിക്കുകയാണ്. സ്ഥലത്തെ ഹൈസ്കൂളിൽ പ്രാഥമികക്ലാസ്സുകളിൽ പഠിപ്പിച്ചിരുന്ന പിതാവിന് പ്രമോഷനും സ്ഥലംമാറ്റത്തിനും സമയമായി. വീട്ടിൽ നിന്നു വളരെ ദൂരത്തിലുള്ള ഒരു ഗ്രാമത്തിലെ പ്രൈമറി സ്കൂളിൽ ഹെഡ്മാസ്റ്ററായാണു നിയമനം ലഭിച്ചത്. ഒരൊറ്റ ബസ്സിൽ കയറിയാൽ അവിടെ എത്താമായിരുന്നുവെങ്കിൽ പിതാവിന് വീട്ടിൽ താമസിച്ചുകൊണ്ട് ജോലിക്കു പോയി വരാമായിരുന്നു-ബസ്സ് ചാർജ് കൊടുക്കണമെന്നിരുന്നാലും. അന്ന് പിതാവ് ജോലിചെയ്തിരുന്ന സ്ഥലങ്ങളുടെ പേരുകൾ എന്റെ ഓർമ്മയിൽനിന്നു നഷ്ടപ്പെട്ടു. ഒരെണ്ണം തൂശം എന്ന സ്ഥലത്തെ ഒരു മലയാളം സ്കൂളായിരുന്നു. അത് എവിടെയാണെന്ന് ഇന്നുമെനിക്കറിയില്ല. പിതാവ് ജോലിചെയ്ത സ്ഥലങ്ങളിൽ ചെന്നെത്തണമെങ്കിൽ അര ദിവസം യാത്ര ചെയ്യണം. ചിലയിടത്ത് കടത്ത് കടക്കണം. പലപ്പോഴും അവിടെ വള്ളക്കാരനുണ്ടാവില്ല. കടത്ത് അപകടസാധ്യതയുള്ളതാവാം. ചുരുക്കത്തിൽ, തിങ്കളാഴ്ച അതിരാവിലെ വീട്ടിൽ നിന്നിറങ്ങിയാൽ വെള്ളിയാഴ്ച രാത്രി വൈകിയാണു വീട്ടിൽ തിരിച്ചെത്താൻ കഴിയുക. ഓലമേഞ്ഞ ഏതെങ്കിലും വാടകക്കുടിലിലാവും ഈ ദിവസങ്ങളിൽ അദ്ദേഹം കഴിച്ചുകൂട്ടുക. വർഷകാലത്ത് കടത്തുകൾ അപകടപൂർണ്ണമാണ്. താൻ സുരക്ഷിതനായി വിദ്യാലയത്തിൽ എത്തിച്ചേർന്ന വിവരം വീട്ടിൽ അറിയിക്കാനൊരു മാർഗ്ഗവുമില്ല. ഈ സ്ഥിതി അമ്മയിൽ സംഘർഷം വളർത്തി. ഞങ്ങൾ അഞ്ച് ആൺമക്കളും ആ സംഘർഷത്തിൽ പങ്കുചേർന്നു.

ഞങ്ങളുടെ ഭവനത്തിലെ ദാരിദ്ര്യവും കുടുംബത്തിലെ സംഘർഷത്തിന് ആക്കംകൂട്ടി. അടുത്തുള്ള മിക്ക വീട്ടുകാരും എന്റെ മാതാപിതാക്കളെ ഭാഗ്യവാന്മാരായി എണ്ണി, കുറച്ചൊന്ന് അസൂയപ്പെടുകയും ചെയ്തു. അവർക്ക് അഞ്ചു പുത്രന്മാരാണ്. സാമാന്യം മിടുക്കന്മാർ. ഭാവിയിൽ അവർ നല്ല ജോലി സമ്പാദിക്കുമെന്നുവേണം പ്രതീക്ഷിക്കുവാൻ. പെൺമക്കളാരുമില്ല. ആ സമൂഹത്തിൽ പുത്രന്മാർ ധനവും പുത്രിമാർ ബാദ്ധ്യതയുമായിരുന്നു. പുത്രന്മാർ കുടുംബത്തിനു വരുമാനമുണ്ടാക്കുമെന്നു മാത്രമല്ല സ്ത്രീധനം വീട്ടിലേക്ക് കൊണ്ടുവരുവാൻ ഇടയാക്കുകയും ചെയ്യും. പുത്രിമാർ വരുമാനമുണ്ടാക്കിയാൽ തന്നെ ഭർത്താവിന്റെ കുടുംബത്തിനു മാത്രമേ പ്രയോജനപ്പെടൂ. നല്ല സ്ത്രീധനം നല്കി അവരെ വിവാഹം ചെയ്തയയ്ക്കുകയും വേണം. ഇത് സ്വാഭാവികമായി കുടുംബത്തിന്റെ സ്വത്തിൽ കുറവ് വരുത്തുമല്ലോ. അക്കാലത്തുപോലും മനുഷ്യമൂല്യം സാമ്പത്തികപരിഗണനയിലാണു അളന്നുതിട്ടപ്പെടുത്തിപ്പോന്നത്.

1930-കളിൽ 28 രൂപ ശമ്പളം കിട്ടുന്ന പിതാവിന്റെ വരുമാനംകൊണ്ട് ഏഴു



പേരുടെ ആവശ്യങ്ങൾ നിർവ്വഹിക്കണമെന്നത് ബുദ്ധിമുട്ടായിരുന്നു. പെൺകുട്ടികളെ കെട്ടിച്ചയയ്ക്കുന്നതിനെപ്പറ്റി ക്ലേശിക്കേണ്ടതില്ലെങ്കിലും, ഇതൊരു വലിയ ഭാരമായിരുന്നു. പുറമേ നിന്നുള്ള വരുമാനം ഞങ്ങളുടെ അരയേക്കർ പാടത്തുനിന്നു വർഷത്തിൽ രണ്ടു തവണ കൃഷി ചെയ്തു കിട്ടുന്ന നെല്ലും, മാസംതോറും കിട്ടുന്ന ഏതാനും തേങ്ങയും മാത്രമാണ്. കുട്ടികൾ വളർന്നു. മൂത്തയാളെ കോളജിൽ ചേർത്തു. അതോടെ ഭാരം ദുർവഹമായി. ആവശ്യത്തിനു ഭക്ഷണമുണ്ടാവില്ല, പുതിയ വസ്ത്രങ്ങൾ വാങ്ങലുണ്ടാവില്ല, അതിഥിസൽക്കാരം പഴയപടി നടപ്പില്ല.

പിതാവ് എങ്ങനെയോ തൊട്ടടുത്തുള്ള ഒരു ചെറിയ കെട്ടിടം വാങ്ങിച്ചു. അത് വാടകയ്ക്കുകൊടുത്താൽ വരുമാനം അല്പം കൂടുമെന്നായിരുന്നു കണക്കുകൂട്ടൽ. പ്രതിമാസവാടക രണ്ടര രൂപയായിരുന്നുവെന്നാണ് എന്റെ ഓർമ്മ. ദേവദാസി സമൂഹത്തിൽനിന്നുള്ള ഒരു അർദ്ധകുറ്റവാളിക്കാണ് കെട്ടിടം വാടകയ്ക്കുകൊടുത്തത്. അയാൾ വാടക ക്രമമായി തന്നില്ലെന്ന്മാത്രമല്ല, സ്വന്തം ഭാര്യയെയും കുട്ടികളെയും ഉപദ്രവിക്കുകയും, ഞങ്ങൾ പിടിച്ചുപറിക്കാരാണെന്ന് അമ്മയെയും ഞങ്ങളെയും ചീത്തപറയുകയും ചെയ്തു. അയാളെ ഇറക്കിവിടുവാൻ ഒരു വഴിയും കണ്ടില്ല. ഇറങ്ങിപ്പോകാൻ അയാൾ തീർത്തും വിസമ്മതിച്ചു. അത് ഞങ്ങളുടെ ജീവിതത്തിലെ സംഘർഷം കൊടുമ്പിരിക്കൊള്ളുവാൻ ഇടയാക്കി-പിതാവ് സ്ഥലത്തില്ലാതിരുന്ന ദിവസങ്ങളിൽ പ്രത്യേകിച്ചും.

സംഘർഷത്തിന് മറ്റുകാരണങ്ങളും ഉണ്ടായിരുന്നിരിക്കാം-മാതാപിതാക്കൾ ഞങ്ങളെ അറിയിക്കാതെ കഴിച്ച കാരണങ്ങൾ. ഇതിനെല്ലാമിടയിൽ എന്റെ അമ്മ ദാനധർമ്മങ്ങളുടെയും സൗമനസ്യത്തിന്റെയും അനുകരണീയമായ നിദർശനമായി വർത്തിച്ചു. എന്തെങ്കിലും ആവശ്യവുമായി വരുന്നവരെ പരമാവധി സഹായിക്കാൻ അമ്മ സദാ തയ്യാറായിരുന്നു. ഭിക്ഷാടകരോടും അയൽപക്കങ്ങളിൽ രോഗികളായി കിടക്കുന്നവരോടും യാത്രക്കാരോടും നിരാലംബരോടും അമ്മയുടെ ആർദ്രമായ കാരുണ്യം ഞാൻ നന്നായി ഓർക്കുന്നു. ചന്തയിൽ വിൽക്കാൻ ഭാരിച്ച വൈക്കോൽ ചുമടും പച്ചക്കറികളുമായി വരുന്ന പാവപ്പെട്ട കർഷകരോട് അമ്മയ്ക്ക് പ്രത്യേകം കനിവ് തോന്നിയിരുന്നു.

ചന്ത ഞങ്ങളുടെ വീട്ടിൽനിന്ന് ഏതാനും വാര മാത്രം അകലെയാണ്. ചരക്കുകൾ വിറ്റുകഴിഞ്ഞശേഷം കർഷകർ സ്വന്തമായി കുറച്ചു കഞ്ഞി തയ്യാറാക്കി കഴിക്കാൻ ഞങ്ങളുടെ വീട്ടിൽ കയറും. ഒരു സംഭവം മനസ്സിൽ ഇന്നും പച്ചപിടിച്ചു നിൽക്കുന്നുണ്ട്. യാതൊരു ഔപചാരിക വിദ്യാഭ്യാസവും ലഭിച്ചിട്ടില്ലാത്ത ഒരു ക്രിസ്തീയ കർഷകൻ. പേര് എസ്തപ്പാനോസ്(സ്റ്റീഫൻ).

പ്രായം അമ്പത് കഴിഞ്ഞിട്ടുണ്ടാവും. അഞ്ച്മൈൽ അകലെനിന്ന് തലച്ചുമടായി കൊണ്ടുവന്ന ഒരുകെട്ടു വൈക്കോൽ വിൽക്കാനെത്തിയതാണ്. അയാൾ പുതിയ ഒരു മൺകലം വാങ്ങി. അതിൽ ഒരുകപ്പ് അരി വേവിക്കണം. അതിനാണ് വീട്ടിൽ കയറിയത്. എന്റെ അമ്മ അടുപ്പും വിറകും കൊടുത്തു. അയാൾ ഞങ്ങളുടെ പിറകുവശത്തെ മുറ്റത്ത് അടുപ്പുകൂട്ടി അരിവേവിച്ചു. അത് ശരിയായി ആറിത്തണുക്കുന്നതിനുമുമ്പു തന്നെ, വിശപ്പിന്റെ ആധിക്യം കൊണ്ടാവാം, അമ്മ കൊടുത്ത ഒരു ചിരട്ടത്തവി ഉപയോഗിച്ച് ആവി പറക്കുന്ന കഞ്ഞി കോരി വായിലൊഴിക്കുന്നു. ഒരു കൊച്ചുകുട്ടിയായ ഞാൻ ഇത് കണ്ടുകൊണ്ട് നിൽക്കുകയാണ്. എനിക്ക് അത്ഭുതം തോന്നി. അയാൾക്ക് നന്നായി വിശക്കുന്നുണ്ടെന്ന് വ്യക്തം. കറിയോ ചമ്മന്തിയോ ഒന്നുമില്ലാതെ ചൂടുകഞ്ഞി വാരി വായിൽ ഒഴിക്കുന്നത് ഞാൻ വിസ്മയത്തോടെ നോക്കിനിന്നു. കഞ്ഞി ധൃതിയിൽ വിഴുങ്ങിക്കൊണ്ടിരിക്കുന്നതിനിടയിലെ അനുയോജ്യമായ ഒരു ഇടവേളയിൽ ഞാൻ ചോദിച്ചു: "എസ്തപ്പാനോസ് ചേട്ടാ, കറിയൊന്നുമില്ലാതെ ഈ കഞ്ഞി എങ്ങനെ കുടിക്കും?" അയാളുടെ മറുപടി ഇന്നും ഞാൻ ഓർമ്മിക്കുന്നു: "എന്റെ വയർ നിറയാൻമാത്രം കഞ്ഞി ഇതിലുണ്ട്. പിന്നെ കറിയെന്തിന്? എനിക്ക് നല്ല വിശപ്പുണ്ടുതാനും". അയാളുടെ വൈക്കോൽകെട്ടിന് രണ്ടുരൂപയോ അതിൽ താഴെയോ വില കിട്ടിക്കാണും. അതിൽനിന്നു കാൽ രൂപ കലത്തിനു കൊടുത്തു. അത് വീട്ടിൽ കൊണ്ടുപോയി ഭാര്യയെ ഏല്പിക്കാനുള്ളതാണ്. എട്ടിലൊന്നു രൂപയ്ക്ക് അരി വാങ്ങിച്ചു. ബാക്കി കാശുകൊണ്ടുവേണം അയാളുടെ കുടുംബം കുറെയേറെ ദിവസങ്ങൾ ചെലവു കഴിക്കുവാൻ. അക്കാലത്തെ പാവപ്പെട്ടവരുടെ ദയനീയസ്ഥിതിയാണിത്. കഠിനമായി അദ്ധ്വാനിക്കുക, ഉള്ളപ്പോൾ കഴിക്കുക, ഒന്നുമില്ലാത്തപ്പോഴും അഭിമാനം പുലർത്തി ജീവിക്കുക. സ്വന്തം ജീവിതത്തിൽ അസ്വസ്ഥതകളും പ്രയാസങ്ങളും ഉണ്ടായിട്ടും, അന്തസ്സ് കൈവിടാതെ ആവശ്യത്തിലുള്ളവരെ സഹായിച്ചതിന് എന്റെ അമ്മയിൽ എനിക്കഭിമാനം തോന്നി.

## ഒരു കൊടുംവിപത്തിന്റെ ആഘാതം

രംഗം എനിക്ക് വ്യക്തമായി ഓർമ്മയില്ല. 1935-ൽ ആയിരിക്കണം. അന്നെനിക്ക് വയസ് പതിമൂന്ന്. അമ്മ പനിപിടിച്ചു കിടപ്പാണ്. പെട്ടെന്ന് അമ്മ പുതുതായി ഒരു ബലം കിട്ടിയതുപോലെ ചാടിയെഴുന്നേറ്റ് വീടിനു പുറത്തുപോയി ഗേറ്റ് തുറന്ന് വഴിയെ പോയവരോട് ഉച്ചത്തിൽ സംസാരിച്ചു തുടങ്ങി. ശരിയായ ബോധത്തോടെയല്ല സംസാരം. ഞാൻ ഭയത്തോടെ അത് കണ്ടുനിന്നു. എന്താണ് സംഭവിച്ചതെന്ന് എനിക്കു മനസ്സിലായില്ല. ആളുകൾ അമ്മയെ ബലംപ്രയോഗിച്ച് വീട്ടിനുള്ളിൽ കൊണ്ടുവന്നശേഷമാണ്, എന്റെ പ്രിയപ്പെട്ട അമ്മയ്ക്ക് സമനിലതെറ്റിയിരിക്കുന്നെന്ന് എനിക്ക് മനസ്സിലായത്. അമ്മ



മനോരോഗിണിയായി, വിഷാദരോഗവും വിഭക്തചിത്തതയും (schizophrenic മാനസികരോഗം) അമ്മയെ ബാധിച്ചു.

എന്റെ അമ്മയുടെ അപ്പോഴത്തെ പ്രവൃത്തികൾ വിശദമായി വിവരിക്കുവാൻ ഞാൻ അശക്തനാണ്. പിതാവിനും ഞങ്ങൾ അഞ്ച് ആൺമക്കൾക്കും ആ സ്ഥിതിഗതിയെ നേരിടുവാനുണ്ടായ കഴിവില്ലായ്മയെക്കുറിച്ചും വേദനയോടെയേ വിശദീകരിക്കാനാവൂ. എല്ലാത്തരം ചികിത്സാരീതികളും ചെയ്തുനോക്കി, പ്രധാനമായും ആയുർവേദം. എല്ലാം വിഫലം. രോഗം മൂർച്ഛിക്കുമ്പോൾ അമ്മ അക്രമാസക്തയാവും. അപ്പോൾ ആർക്കും അമ്മയെ നിയന്ത്രിക്കാനാവില്ല. പലപ്പോഴും ആരും കാണാതെ അമ്മ വീട്ടിൽനിന്ന് ഇറങ്ങിപ്പോകും. ദീർഘദൂരം നടക്കും. പല ദിവസങ്ങൾ അലഞ്ഞുനടന്നശേഷം തീർത്തും പരിക്ഷീണയായി മടങ്ങിവരും. ആ യാത്രയിലൊക്കെ അമ്മ എങ്ങനെ ഭക്ഷണം തേടി എന്ന് അറിഞ്ഞുകൂടാ. അമ്മ സ്വന്തം സഹോദരന്മാരുടെയും ബന്ധുജനങ്ങളുടെയും വീടുകളിൽ പോയിരിക്കണം. അതിനുശേഷം ഈ സന്ദർശനങ്ങളുടെ കഥകൾ ഞങ്ങളുടെ ചെവികളിലെത്തിക്കൊണ്ടിരുന്നു. ചില ദിവസങ്ങളിൽ തിരിച്ചുവരുമ്പോൾ വസ്ത്രങ്ങൾ മുഷിഞ്ഞിരുന്നു; വഴിയിൽ കിടന്നുറങ്ങിയതുപോലെ. പിതാവ് അമ്മയെ പലപ്പോഴും തല്ലിനോക്കി. മക്കളായ ഞങ്ങൾ നിസ്സഹായരായി നോക്കിനിന്നു; ചിലപ്പോൾ തടയാൻ ശ്രമിച്ചുനോക്കി.

ഞങ്ങൾ അഞ്ചു പുത്രന്മാരും അമ്മയെ അതിരറ്റു സ്നേഹിച്ചിരുന്നു. അതുകൊണ്ട് ഈ സ്ഥിതി ഞങ്ങൾക്ക് ദുസ്സഹമായി. കുടുംബജീവിതം പാടേ തകർന്നു. വീട്ടിൽ വേലക്കാരാരുമുണ്ടായിരുന്നില്ല. മിക്കപ്പോഴും കുട്ടികളായ ഞങ്ങൾ തന്നെയാണ് അത്യാവശ്യംവേണ്ട പാചകങ്ങൾ ചെയ്തിരുന്നത്. ചിലപ്പോൾ ഒന്നും കഴിക്കാതെയാവും സ്കൂളിൽ പോവുക. ആർജവത്തിനും സ്വാതന്ത്ര്യബോധത്തിനും പേരുകേട്ട പിതാവ് പെട്ടെന്ന് വിഷണ്ണനും ശുണ്ഠിക്കാരനും മുൻകോപിയും ഗർവ്വിഷ്ഠനുമൊക്കെയായി മാറി. ഭവനത്തിൽ നിന്ന് ആഹ്ലാദം ഓടിയൊളിച്ചു. മ്ലാനത അന്തരീക്ഷത്തെ മൂടിനിന്നു.

രണ്ട് കാര്യങ്ങൾ എനിക്ക് അലോസരമുണ്ടാക്കി. ഒന്ന് അക്രമത്തിന്റേതായ അന്തരീക്ഷം, രണ്ട് സമൂഹത്തിന്റെ അവജ്ഞ.

അമ്മയുടെ കോപ്രായങ്ങൾ കണ്ട് രോഷാകുലനാകുമ്പോൾ പിതാവ് നിഷ്ഠൂരനായി മാറും. അദ്ദേഹം അമ്മയെ കഠിനമായി പ്രഹരിക്കും; വെറും കൈകൊണ്ടോ വടി ഉപയോഗിച്ചോ. അടി കൊള്ളുന്തോറും അമ്മ കൂടുതൽ ചീത്ത പറയാൻ തുടങ്ങും. ഇരുവരെയും സ്നേഹിച്ചിരുന്ന പുത്രന്മാരായ

ഞങ്ങൾ വേദനയോടും നിരാശയോടും ഇതെല്ലാം നിസ്സഹായരായി നോക്കി നിൽക്കേണ്ടിവന്നു. ഈ കഷ്ടപ്പാടിന് ഒരു അറുതിയും കാണാനായില്ല. ഇന്ന് ഞാൻ ഇതൊക്കെ ഓർക്കുമ്പോൾ ദേഹമാസകലം ഞെട്ടുകയാണ്.

പെട്ടെന്ന് വികാരഭരിതനാകുന്ന ഒരു കൗമാരപ്രായക്കാരന് സാമൂഹ്യമായ അവജ്ഞ ദുർവഹമായി തോന്നി. പിതാവ് സ്ഥലത്തില്ലാത്ത ചില ദിവസങ്ങളിൽ അമ്മ വീടിന്റെ തെക്കുവശത്ത് റോഡിന്റെ അരികിലായുള്ള വരാന്തയിൽ പോയിനിന്ന് പലതരം ചാപല്യങ്ങൾ കാണിക്കുകയും ചപലഭാഷണം നടത്തുകയും ചെയ്യും. റോഡ് നിറയെ സ്കൂളിൽ പോകുന്ന കുട്ടികളുള്ള സമയത്താണിതധികവും. അവർ എന്റെ ക്ലാസ്സിൽ പഠിക്കുന്നവരും സ്കൂളിൽ പഠിക്കുന്നവരുമായിരുന്നതിനാൽ ഞാൻ ലജ്ജിച്ചു തലതാഴ്ത്തി.

ഒരു സംഭവം പ്രത്യേകിച്ചും വേദനാജനകമായി ഓർമ്മയിൽ തങ്ങുന്നു. 1937-ൽ സെക്കണ്ടറി സ്കൂൾ പബ്ലിക് പരീക്ഷയ്ക്കു ചേരാൻ ഞാൻ തയ്യാറെടുക്കുകയാണ്. അമ്മ രോഗാതുരയായിട്ട് രണ്ടു വർഷമായി. അക്രമാസക്തമായ ഒരു ഘട്ടത്തിലാണ് അമ്മ. അടുക്കളയിൽനിന്ന് സാധനങ്ങളൊക്കെ മാറ്റി അമ്മയെ ആ മുറിയിലിട്ടു പൂട്ടുവാൻ കുടുംബാംഗങ്ങൾ തീരുമാനിച്ചു. അമ്മ ഉച്ചത്തിൽ പ്രതിഷേധിക്കുന്നുണ്ട്. വാതിൽതുറന്ന് തന്നെ പുറത്തുവിടാൻ ഞങ്ങളോട് ആവർത്തിച്ച് ആവശ്യപ്പെടുന്നുമുണ്ട്. എനിക്ക് കഠിനമായ ദുഃഖം തോന്നി. പക്ഷേ കുടുംബാംഗങ്ങളുടെ കൂട്ടായ തീരുമാനത്തെ എനിക്ക് അനുസരിച്ചേ പറ്റൂ. ഞാൻ കരഞ്ഞു കണ്ണീരൊഴുക്കി. പബ്ലിക് പരീക്ഷ തുടങ്ങി. അമ്മയെ പൂട്ടിയിട്ടിരിക്കുന്ന അടുക്കളയുടെ പടിയിലിരുന്ന് ഞാൻ പഠിക്കുകയാണ്. ഇടയ്ക്കിടെ ഞാൻ പൊട്ടിക്കരയും. പരീക്ഷ തുടങ്ങുന്നതിനുമുമ്പ് സ്കൂളിൽ എത്തിച്ചേരത്തക്കവിധം ഞാൻ എഴുന്നേറ്റു പോകും. പലപ്പോഴും പ്രഭാതഭക്ഷണം ഉണ്ടാകാറില്ല; തയ്യാറാക്കാൻ വീട്ടിൽ ആരും ഇല്ലല്ലൊ. ഞങ്ങൾ പലപ്പോഴും വിശന്നിരുന്നു; ആരുംതന്നെ ഭക്ഷണം തയ്യാറാക്കുവാനുള്ള മാനസികാവസ്ഥയിലായിരുന്നില്ല.

എന്റെ ഏറ്റവും മൂത്ത സഹോദരനായ പൗലോസ് മദ്രാസ് യൂണിവേഴ്സിറ്റിയിൽ നിന്ന് ബി. എ. ഡിഗ്രി സമ്പാദിച്ചയുടൻ എല്ലാറ്റിൽനിന്നും രക്ഷപെടാൻ വേണ്ടി ബ്രിട്ടീഷ് ഇന്ത്യൻ നേവിയിൽ പെറ്റി ഓഫീസറായി ചേർന്നു. എന്റെ തൊട്ടുമൂത്ത സഹോദരനായ ചെറിയാൻ ഹൈസ്കൂൾ വിദ്യാഭ്യാസവും ടൈപ്പിംഗും ഷോർട്ട്ഹാന്റും പൂർത്തിയാക്കി എറണാകുളത്ത് ക്രിസ്ത്യൻ കമ്പനി എന്നപേരിലുള്ള ചെറിയൊരു സ്വകാര്യസ്ഥാപനത്തിൽ ജോലി സ്വീകരിച്ചു. സെന്റ് മേരീസ് പള്ളിക്കെട്ടിടത്തിലായിരുന്നു സ്ഥാപനം നടന്നിരുന്നത്. എന്റെ ഓർമ്മ ശരിയാണെങ്കിൽ അദ്ദേഹത്തിന്റെ ശമ്പളം മാസം പത്തുരൂപയായിരുന്നു.



ചെറിയാനു പള്ളിക്കെട്ടിടത്തിൽ താമസിക്കാം. അടുത്തുള്ള ഹോട്ടലിൽ നിന്ന് ഭക്ഷണവും കഴിക്കാം. ബാക്കിയുള്ള മൂന്നു കുട്ടികളിൽ മൂത്തവനായി ഞാൻ വീട്ടിൽ അവശേഷിച്ചു. സ്കൂളിൽ പോകുന്ന രണ്ട് അനുജന്മാരെ നോക്കേണ്ട ചുമതല എന്റെ തലയിലായി. ഞങ്ങളുടെ ദയനീയസ്ഥിതി ഊഹിക്കാവുന്നതേയുള്ളു. ആശ്വസിപ്പിക്കാൻ ആരുമില്ല. നിശബ്ദം കേഴുവാൻ മാത്രമേ സാധിക്കുമായിരുന്നുള്ളു. ഇടയ്ക്കിടയ്ക്ക് ഔദ്യോഗിക ചടങ്ങുകളും പൊതുസമ്മേളനങ്ങളും, പത്രങ്ങൾക്കുവേണ്ടി റിപ്പോർട്ട് ചെയ്യുവാനായി വീടിനു പുറത്തുപോകുന്ന അവസരങ്ങൾ താല്ക്കാലികമായ ഒരു ആശ്വാസം നൽകി.

## ഡോ. ജെക്കിളും മി. ഹൈഡും

സ്കൂൾ വിട്ടശേഷം ഞാൻ വായനയിൽ മുഴുകി. ആദ്യമേ അധികം വായനയും അപസർപ്പകനോവലുകളായിരുന്നു. ഗ്രന്ഥങ്ങൾ കിട്ടുന്ന മുറയ്ക്ക് ഗൗരവമുള്ള ഇംഗ്ലീഷ് സാഹിത്യകൃതികളും വായിച്ചു. "ഡോ. ജെക്കിൾ ആന്റ് മി. ഹൈഡ്" എന്നതാണ് വായിച്ച ഒരു ഗ്രന്ഥം. പ്രസ്തുത ഗ്രന്ഥം എന്നെ വല്ലാതെ ആകർഷിച്ചു. വ്യക്തിത്വം വിഭജിച്ച ഒരു മനുഷ്യന്റെ (പണ്ഡിതനും ശാസ്ത്രജ്ഞനും) കഥയാണത്. ഡോ. ജെക്കിൾ എന്ന ഉത്തമനായ മനുഷ്യൻ ഇടയ്ക്കിടയ്ക്ക്, മുന്നറിയിപ്പൊന്നുമില്ലാതെ, മി. ഹൈഡ് എന്ന ഭീകരമനുഷ്യനായി രൂപാന്തരപ്പെടുന്നു. ആ ഘട്ടത്തിൽ അയാൾ ചെയ്യാത്ത കൊള്ളരുതായ്മകളില്ല.

എന്റെ തന്നെ സ്വഭാവത്തിലെ അബോധപൂർവ്വമായ ഒരു വശത്തെ ആ ഗ്രന്ഥം സ്പർശിച്ചു കാണണം. എന്നിൽ കുറെയേറെ നന്മകളുണ്ടായിരുന്നു. അതോടൊപ്പംതന്നെ അതിനടിയിലായി ഒട്ടേറെ ദുഷ്ടത അമർന്നുകിടക്കുന്നതായി എനിക്കറിയാം. ആധിപത്യത്തോടും അധികാരത്തോടുമുള്ള സ്നേഹത്തിൽനിന്നോ അഭിനന്ദനത്തിനും മുഖസ്തുതിക്കുമുള്ള ആഗ്രഹത്തിൽനിന്നോ ഉൽക്കർഷാഭിവാഞ്ഛയെ മിക്കപ്പോഴും തിരിച്ചറിയാനാവില്ല. സ്നേഹവാത്സല്യങ്ങൾക്കുള്ള അഭിലാഷം പലപ്പോഴും മഹത്വത്തിനും ആദരവിനുമുള്ള അന്വേഷണത്തിന്റെ രൂപം അവലംബിക്കും. ചെറുപ്പക്കാരനായ ഒരു എഴുത്തുകാരനെ തേടിയെത്തുന്ന പുകഴ്ച്ചയ്ക്കും അഭിനന്ദനത്തിനുമുള്ള ആസക്തി എന്നിൽ വളർന്നു. ലേഖനത്തോടൊപ്പം എന്റെ പേര് അച്ചടിച്ച് കാണുന്നതിൽ ഞാൻ ആഹ്ലാദിച്ചു. പത്രങ്ങളിൽ എന്റെ റിപ്പോർട്ടുകൾ അച്ചടിച്ചുവരുമ്പോൾ ഞാൻ മതിമറന്ന് സന്തോഷിച്ചു. ഞാനവ മിക്കപ്പോഴും സുഹൃത്തുക്കളെ കാണിച്ചു. പ്രശംസ ഞാൻ ഇഷ്ടപ്പെട്ടു. പക്ഷേ സ്നേഹിക്കപ്പെടുവാൻ എനിക്കു ഭയമായിരുന്നു. സ്നേഹം

പിൻവലിക്കപ്പെട്ടാലെന്തു സംഭവിക്കുമെന്ന ആശങ്കയായിരുന്നു അതിനു നിദാനം. ഒരിക്കൽ എന്റെ അമ്മ എന്നെ അത്യധികം സ്നേഹിച്ചിരുന്നു. അമ്മയുടെ രോഗം മൂലം ആ സ്നേഹം എനിക്കു നഷ്ടപ്പെട്ടപ്പോൾ അതെന്നെ വേദനിപ്പിച്ചു. അതിൽനിന്ന് എനിക്കു മോചനം കിട്ടിയില്ല. എന്റെ വ്യക്തിത്വം ദ്വന്ദ്വഭാവങ്ങളുള്ളതും ഉദ്ഗ്രഥനാതീതവുമായിരുന്നുവെന്നു വ്യക്തം.

ഈ പ്രതിസന്ധിയിൽ ഒരു മോചനം കിട്ടുമെന്നു കരുതിയോ എന്തോ. "ഡോ. ജെക്കിളും മി. ഹൈഡും" എന്ന ഗ്രന്ഥം ഞാൻ മലയാളത്തിലേക്കു തർജ്ജമ ചെയ്യാൻ തുടങ്ങി. നൂറുപേജുള്ള ഒരു നോട്ടുബുക്കിൽ തർജമ പൂർത്തിയാക്കി. പക്ഷേ അത് പ്രസാധകനെ തേടുകയുണ്ടായില്ല.

## ഒരു യുവറിപ്പോർട്ടറുടെ സാഹസങ്ങൾ

നാടകീയമായ എന്റെ റിപ്പോർട്ടിംഗ് ശൈലി ഒരിക്കൽ എന്നെ വല്ലാത്ത കുഴപ്പത്തിൽ ചാടിച്ചു. വയലാറൻ ശൗരി എന്നൊരു കുപ്രസിദ്ധനായ തട്ടിപ്പുകാരനെ പിടികൂടിയതാണു സംഭവം. ശൗരി സുമുഖനും സുന്ദരനുമായിരുന്നു. ആവശ്യമുള്ളപ്പോൾ ആകർഷകമാംവിധം വസ്ത്രധാരണം ചെയ്താണു നടപ്പ്. നല്ല ഉയരം. ഗാംഭീര്യമിയന്ന ഭാവം. അയാളുടെ വീരകൃത്യങ്ങൾ സംബന്ധിച്ചു പല കഥകളും പ്രചരിച്ചിരുന്നു. പോലീസിനു പിടികൊടുക്കാതെ രക്ഷപെടുന്നതാണു മിക്കതും. കൊച്ചീക്കായലിൽ ഒരു ചെറിയ ദ്വീപിൽ സ്വയം നിർമ്മിച്ച ഒരു കൊച്ചുകുടിലിൽ അയാൾ തനിയെ പാർക്കുന്നതായി പോലീസിനു വിവരംകിട്ടി. 50 അടി മാത്രം വ്യാസമുള്ള ആ ദ്വീപിലെ ഏകതാമസക്കാരനാണയാൾ.

കൊച്ചി സംസ്ഥാനപോലീസിലെ അഞ്ചോ ആറോ പേരുള്ള ഒരു സംഘം ഒരു പ്രഭാതത്തിൽ ഒരു ചെറിയ തോണിയിൽ ഈ കൊച്ചുദ്വീപിലിറങ്ങി. അവർ കുടിലിനെ വളഞ്ഞു. ശൗരി കുടിലിനകത്തുണ്ട്. പക്ഷേ പോലീസുകാർക്കു കാണാൻ വയ്യ. അവർ അട്ടഹസിച്ചു: "ശൗരീ, നീ പിടിക്കപ്പെട്ടിരിക്കുന്നു. പുറത്ത് വന്ന് അറസ്റ്റ് വരിക്കുക". "യജമാനന്മാരേ", ശൗരി കുടിലിനകത്തുനിന്നു വിളിച്ചുപറഞ്ഞു: "എനിക്ക് ഒരു നിമിഷം സമയം തന്നാലും. ഞാൻ അല്പം കഞ്ഞി കുടിക്കുകയാണ്. ഇന്നലെ മുതൽ ഞാൻ യാതൊന്നും കഴിച്ചിട്ടില്ല, ഞാൻ എന്റെ പ്രാതൽ കഴിച്ചോട്ടെ. അതുകഴിഞ്ഞു ഞാൻ പുറത്തു വരാം."

പോലീസ് ഓഫീസർ ഉച്ചത്തിൽ വിളിച്ചുപറഞ്ഞു: "ശൗരി, ധൃതി വേണ്ട. സാവകാശം കഞ്ഞികുടിച്ചോളു. പക്ഷേ നിന്റെ വേലത്തരം ഒന്നും എടുത്തേക്കരുത്. നിനക്ക് രക്ഷപെടാൻ ഇത്തവണ ഒരു പഴുതുമില്ല. ഞങ്ങൾ പൂർണ്ണമായും



നിന്നെ വളഞ്ഞുകഴിഞ്ഞു".

"അങ്ങനെ തന്നെ, എനിക്ക് ഒരു മിനിട്ടേ വേണ്ടൂ." ശൗരി ദുഃഖശബ്ദത്തിൽ അകത്തുനിന്നു പറഞ്ഞു.

ഒരു നിമിഷത്തിനകം ശൗരി പുറത്തുവരികതന്നെ ചെയ്തു. പക്ഷേ അയാളുടെ ധാർഷ്ട്യം പോലീസിനെ അമ്പരപ്പിച്ചു. ശൗരി വിനയപൂർവ്വം കീഴടങ്ങുമെന്നാണ് അവർ പ്രതീക്ഷിച്ചത്. ശാന്തമായി കൈവിലങ്ങണിയിക്കുന്ന നടപടിയേ വേണ്ടിവരൂ എന്നവർ ചിന്തിച്ചു. പക്ഷേ, ഭീകരനായിട്ടാണ് ശൗരി കുടിലിനു വെളിയിലിറങ്ങിയത്. ഒമ്പതിഞ്ചുവരുന്ന മൂർച്ചയേറിയ ഒരു കഠാര കൈയിൽ ചുഴറ്റിക്കൊണ്ടാണ് വരവ്. അയാൾ ആക്രോശിച്ചു: "നിങ്ങളുടെ തലകൾ അരിഞ്ഞുകളയും ഞാൻ". തന്റെ ഇടതുകരത്തിലെ നടുവിരലിൽനിന്ന് ഒരിഞ്ചുവരുന്ന ദശ ഛേദിച്ചുകളഞ്ഞുകൊണ്ട് അയാൾ അലറി: "ഇങ്ങനെ ചെയ്തുകളയും ഞാൻ".

ശൗരിയുടെ കഠാരയിൽനിന്ന് ചോര ഇറ്റിറ്റു വീഴുന്ന വിരൽഭാഗം കായൽ വെള്ളത്തിൽ പറന്നുവീണു. പോലീസുകാർ അമ്പരന്നു. അവർ ഇതികർത്തവ്യതാമൂഢരായി നിന്നു. അര നിമിഷത്തിനുള്ളിൽ ശൗരി വെള്ളത്തിൽചാടി അതിവേഗം നീന്തി. ഇടയ്ക്ക് നീർക്കാംകുഴിയിടാനും തുടങ്ങി. അലക്കിത്തേച്ച യൂണിഫോം അണിഞ്ഞിരുന്ന പോലീസുകാർ വെള്ളത്തിൽ ചാടാൻ ഒരുമ്പെട്ടില്ല. അവർ തോണിയിൽ കയറി. ക്രോധാവിഷ്ടരായ പോലീസുകാർ ഉഗ്രവേഗത്തിൽ തുഴയാനാരംഭിച്ചു-ശൗരിപോയിയെന്ന് അവർ സംശയിച്ച മാർഗ്ഗത്തിൽ. അപ്രതീക്ഷിതമായി ശൗരി വെള്ളത്തിനടിയിൽനിന്നു പൊങ്ങി, പിന്നിൽനിന്ന് വള്ളം മറിച്ചിട്ടു. പോലീസുകാരിൽ ആരുംതന്നെ നല്ലപോലെ നീന്തലറിയാവുന്നവരായിരുന്നില്ല. എങ്ങനെയും വെള്ളത്തിൽ പൊങ്ങിക്കിടക്കാൻ അവർ ഭ്രാന്തമായി പാടുപെട്ടു. ഇതിനിടയിൽ ശൗരി എവിടെയോ രക്ഷപ്പെട്ടു.

കൊച്ചിപ്രദേശത്ത് ഈ കഥ അങ്ങാടിപ്പാട്ടായിരുന്നു. കാരണം ആ പോലീസുകാർ തന്നെയാണ് അതു തങ്ങളുടെ സുഹൃത്തുക്കളോട് ആഖ്യാനം ചെയ്തത്. അങ്ങനെ കഥയ്ക്കു പെട്ടെന്ന് പ്രചാരംകിട്ടി. പത്രങ്ങൾ കഥയുടെ ഒരു ലഘുസംഗ്രഹം മാത്രമേ പ്രസിദ്ധീകരിച്ചുള്ളു. പോലീസുകാരുടെ ചാതുര്യക്കുറവിന്റെയും കഴിവില്ലായ്മയുടെയും കഥ പുറത്താക്കി അവരെ അപമാനിക്കേണ്ടെന്ന് പത്രങ്ങൾ നിശ്ചയിച്ചു. ശൗരി പൊതുജനദൃഷ്ടിയിൽ ഇതിഹാസപുരുഷനായി മാറി.

അവസാനം ശൗരിയെ പിടികൂടിക്കഴിഞ്ഞപ്പോൾ-അതും ഒരു സ്ത്രീയുടെ കരങ്ങളാൽ-അതു വലിയ വാർത്തയായി. എന്റെ പത്രപ്രവർത്തകസുഹൃത്തുക്കളിൽ നിന്നും മറ്റു സുഹൃത്തുക്കളിൽനിന്നുമാണ് എനിക്ക് ആ കഥ കിട്ടിയത്. ഇന്നാണെങ്കിൽ ആ റിപ്പോർട്ട് മലബാർ മെയിലിൽ പ്രസിദ്ധീകരിക്കുന്നതിനുമുമ്പ് വളരെയധികം സൂക്ഷ്മാന്വേഷണങ്ങൾ ഞാൻ നടത്തേണ്ടിവരുമായിരുന്നു. വരിക്കാർ വളരെ കൂടുതലുള്ളതും ആദരപൂർവ്വം ആളുകൾ പരിഗണിക്കുന്നതുമായ മലയാള മനോരമ ആ റിപ്പോർട്ട് മലബാർ മെയിലിൽ നിന്ന് ഒന്നാം പേജിൽ രണ്ടുകോളം ശീർഷകത്തോടെ ഉദ്ധരിച്ചു: “പെൺപിള്ള സിംഹം” എന്നായിരുന്നു ശീർഷകം.

ആ കഥ ഇങ്ങനെ സംഗ്രഹിക്കാം. ഞങ്ങളുടെ അയൽസംസ്ഥാനമായിരുന്ന തിരുവിതാംകൂറിലെ ഒരു റബ്ബർകർഷകൻ റബ്ബർഷീറ്റ് വിൽക്കാൻ കോട്ടയത്തിനു പോയി. തിരികെ വരുമ്പോൾ ഇരുട്ടി. കൈയിലുള്ള സഞ്ചിയിൽ റബ്ബർ വിറ്റ രൂപയുണ്ട്. ബസ്സിറങ്ങി വീട്ടിലേക്കു നടക്കുമ്പോൾ മാന്യമായി വസ്ത്രം ധരിച്ച ഗാംഭീര്യമിയന്ന ഒരു യാത്രക്കാരൻ കർഷകന്റെ ഒപ്പമെത്തി. ഒരേ ദിശയിലേക്കായിരുന്നു യാത്ര. അവർ സംഭാഷണമാരംഭിച്ചു. യാത്രക്കാരൻ കർഷകനിൽ വലിയ മതിപ്പുളവാക്കി. വീടടുക്കാറായപ്പോൾ, റബ്ബർ കർഷകൻ അപരന്റെ പേരും വീട്ടുപേരുമെല്ലാം ചോദിച്ചു. അതു ശൗരിയായിരുന്നു. പക്ഷേ റബ്ബർ കർഷകന് തൃപ്തികരമായി തോന്നിയവിധത്തിൽ അയാൾ മറുപടി നല്കി. മറ്റൊരു ടൗണിൽ സുഹൃത്തുക്കളെ കാണാൻ പോയതാണെന്നും നടന്നുനടന്ന് സമയം വൈകിയതറിഞ്ഞില്ലെന്നും തന്റെ സ്ഥലത്തേക്കുള്ള അവസാനബസ്സും പോയിക്കഴിഞ്ഞെന്നും അയാൾ പറഞ്ഞു. തന്റെ വീട്ടിൽ രാപാർക്കാൻ അപരനെ റബ്ബർ കർഷകൻ ക്ഷണിച്ചു. നേരംവെളുത്തു യാത്ര തുടരുകയാണു നല്ലതെന്നു പറയുകയും ചെയ്തു. “നിങ്ങളെ ബുദ്ധിമുട്ടിക്കുന്നതിൽ ഖേദമുണ്ട്” തുടങ്ങിയ മുട്ടുശാന്തികൾ ഉരുക്കഴിച്ചെങ്കിലും, ശൗരി ക്ഷണം സ്വീകരിച്ചു.

അങ്ങനെ അവർ സമ്പന്നമായ കർഷകകുടുംബത്തിലെത്തി, കുളിച്ചു, കുശാലായി ആഹാരം കഴിച്ചു. ആ സമയത്ത് ഒരു സന്ദേശവാഹകൻ അവിടെയെത്തി കർഷകന്റെ ഒരാത്മസുഹൃത്ത് പെട്ടെന്ന് മരിച്ചതായി അറിയിച്ചു. കർഷകന് വിലാപഭവനത്തിലേക്ക് ആഗതന്റെ കൂടെ ഉടനെ പോകേണ്ടിയിരുന്നു. അയാൾ പുറത്തെ വരാന്തയിൽ അതിഥിക്കു കിടക്കവിരിച്ചുകൊടുത്തു. സ്വന്തം ഭാര്യയേയും വേലക്കാരികളെയും തനിയെവിട്ടിട്ട് മരണവീട്ടിലേക്കു തിരിച്ചു. പിറ്റേദിവസം കഴിയുന്നത്ര നേരത്തെ മടങ്ങിയെത്താമെന്ന് ഭാര്യയ്ക്ക് ഉറപ്പും നല്കി.



ശൗരി വരാന്തയിൽ കിടന്നു. വീടിന്റെ കതകുകൾ അകത്തുനിന്ന് അടച്ചു. വെളുപ്പിന് ശൗരി ഉണർന്ന് ബഹളംവച്ചു. പാമ്പുകടിച്ചുവെന്ന് വിളിച്ചുകൂകി. യാതൊന്നും സംശയിക്കാതെ ഗൃഹനായിക സംഭവം എന്താണെന്നറിയാൻ വാതിൽ തുറന്നു. ശൗരി ഉടൻ വീടിനകത്തു ചാടിക്കയറി. ഭീകരമായ തന്റെ കഠാരച്ചുഴറ്റിക്കൊണ്ടു ഭീഷണി മുഴക്കി: “വിലപിടിപ്പുള്ള ആഭരണങ്ങളും പണവും സൂക്ഷിച്ചിട്ടുള്ള നിലവറയുടെ താക്കോൽ തരൂ. അല്ലെങ്കിൽ നിന്നെ കൊന്നുകളയും.” ഗൃഹനായിക നിശബ്ദയായി കിടപ്പുമുറിയിലേക്കു നടന്നു. അക്രമിയും പുറകെയുണ്ട്. അവൾ താക്കോലുമായി പുറത്തുവന്നു. ഒരക്ഷരം ഉരിയാടാതെ അവൾ നിശബ്ദം നടന്നു. നിലവറയുടെ വാതിൽ തുറന്നു. ശൗരി അതിനകത്തു കയറിയയുടൻ അവൾ ഉള്ളറയുടെ വാതിൽ പുറത്തുനിന്നു പൂട്ടി അയാളെ തടങ്കലിലാക്കി. ശൗരി സഹായത്തിനായി വിളിച്ചു കൂകി, അട്ടഹസിച്ചു.

ഗൃഹനായിക ആ പുലർകാലവേളയിൽ നല്ല തന്റേടത്തോടെ വീടിനു പുറത്തിറങ്ങി-സഹായത്തിന് ആളെ വിളിക്കാൻ. അവരുടെ പറമ്പിന്റെ മൂലയിൽ കുടിൽകെട്ടി താമസിച്ചിരുന്ന, ആ കുടുംബത്തോട് കൂറുള്ള ഒരു പുലയൻ ശൗരിയെ പിടിച്ചുകെട്ടാൻ മനസ്സുവച്ചു. തനിക്ക് എന്തെങ്കിലും സംഭവിച്ചാൽ ഗൃഹനായികയുടെ കുടുംബം അതിന്റെ ഉത്തരവാദിത്വം ഏറ്റെടുത്തുകൊള്ളാമെന്ന വ്യവസ്ഥയിൽ. ഇതിനിടയിൽ പലരും പുലയനെ സഹായിക്കാൻ വന്നുകൂടി. അന്നവിടെയെങ്ങും ടെലിഫോൺ ഇല്ലായിരുന്നതിനാൽ പോലീസിന് ആളയക്കേണ്ടിവന്നു. പോലീസുകാർ വന്നെത്തിയപ്പോഴേക്കും പുലയനും മറ്റുള്ളവരും ചേർന്ന്, നിലവറയുടെ പൂട്ടുതുറന്ന്, ശൗരിയെ കീഴടക്കി കയറുകൊണ്ടു ഭദ്രമായി ബന്ധിച്ചുകഴിഞ്ഞിരുന്നു.

ഏതാണ്ടിത്രയുമായിരുന്നു എന്റെ റിപ്പോർട്ടിന്റെ സംഗ്രഹം. വിശ്വസനീയമായ വൃത്തങ്ങളെ അടിസ്ഥാനമാക്കിയാണ് ഞാനിതു തയ്യാറാക്കിയത്. റിപ്പോർട്ട് ആ പ്രദേശത്തെ സംബന്ധിച്ചിടത്തോളം ഉദ്വേഗജനകവും പൊതുജനശ്രദ്ധയെ പിടിച്ചടക്കുന്നതുമായി. എല്ലാവരുംതന്നെ ശൗരിയെപ്പറ്റിയും അയാളുടെ വിക്രിയകളെപ്പറ്റിയും അറിഞ്ഞിരുന്നു. മറ്റു റിപ്പോർട്ടർമാർ എന്തുകൊണ്ട് ഈ കഥ സ്വയമായി തെരക്കിപ്പിടിച്ച് അവരവരുടെ പത്രങ്ങളിൽ കൊടുത്തില്ല എന്ന ചോദ്യം എന്നോടുതന്നെ ചോദിക്കാനുള്ള മിടുക്ക് എനിക്കില്ലാതെ പോയി. നേരത്തെ എന്റെ സ്വന്തം സംസ്ഥാനമായ കൊച്ചിയിലെ പോലീസ് ശൗരിയെ പിടിക്കാൻ നടത്തിയ ശ്രമവും അവർക്കു നേരിട്ട പരാജയവും സംബന്ധിച്ച വിശദവിവരങ്ങൾ ഞാൻ റിപ്പോർട്ടു ചെയ്തിരുന്നില്ല. പോലീസല്ല ഒരു സാധാരണക്കാരിയായ, സമർത്ഥയായ ക്രിസ്ത്യൻ ഗൃഹനായികതന്നെ ശൗരിയെ പിടികൂടിയ കാര്യമാണു ഞാൻ റിപ്പോർട്ടു ചെയ്തത്.

ഈ സംഭവം നടന്നത് എന്റെ അയൽസംസ്ഥാനമായ തിരുവിതാംകൂറിലെ മഹാരാജാവിന്റെ ഭരണസീമയിൽപ്പെട്ട സ്ഥലത്താണ്. അവിടത്തെ പോലീസ് അഴിമതിക്കു കുപ്രസിദ്ധമായിരുന്നു. അന്നു തിരുവിതാംകൂർ യഥാർത്ഥത്തിൽ ഭരിച്ചിരുന്നത് പണ്ഡിതനായ ദിവാൻ സർ സി. പി. രാമസ്വാമി അയ്യറാണ്. സംസ്ഥാനത്തെ ജനങ്ങളിൽ 40 ശതമാനത്തോളം വരുന്ന ക്രിസ്തീയ സമൂഹത്തിന്റെ സാമ്പത്തികവും രാഷ്ട്രീയവുമായ ശക്തി പാടേ നശിപ്പിക്കാൻ അദ്ദേഹം ബദ്ധകങ്കണനായി. ഈ ലക്ഷ്യത്തോടുകൂടി അദ്ദേഹം ജർമ്മനിയിൽ യഹൂദന്മാർക്കെതിരായി ഹിറ്റ്ലർ പ്രയോഗിച്ച ചില പ്രവർത്തനസമ്പ്രദായങ്ങൾ ഇവിടെയും അനുവർത്തിച്ചു. പോലീസിനെ പ്രധാനമായും ഉപയോഗിച്ചാണ് സർ സി. പി. കരുക്കൾ നീക്കിയത്.

ശൗരിയെ പിടികൂടിയ വാർത്ത റിപ്പോർട്ട് ചെയ്തശേഷം ഞാൻ അത് സംബന്ധിച്ച അന്വേഷണം തുടരണമായിരുന്നു. പ്രത്യേകാന്വേഷണത്തിനുള്ള വിഭവസൗകര്യമില്ലായ്കയാൽ ഞാൻ ഒന്നും ചെയ്തില്ല. കൗമാരപ്രായക്കാരനായ ഒരു റിപ്പോർട്ടർ തിരുവിതാംകൂർ പോലീസുമായി കോർക്കുന്നത് അപകടകരമായിരുന്നു. പ്രതി മുമ്പ് നടത്തിയ മോഷണങ്ങളിലെ തൊണ്ടിസാധനങ്ങളധികവും പോലീസ് അയാളിൽനിന്ന് വീണ്ടെടുത്തുവെന്നും അതെല്ലാം അവർ പങ്കിട്ടുവെന്നും (വളരെയേറെ സ്വർണ്ണാഭരണങ്ങൾ ഇങ്ങനെ ശൗരിയിൽ നിന്ന് വീണ്ടെടുത്തുവെന്നാണ് ഞാൻ കേട്ടത്) അയാളെ പിടികൂടിയ വിവരം റിക്കാർഡിലാക്കാതെ അയാളെ സ്വതന്ത്രനായി വിട്ടയച്ചുവെന്നും അന്വേഷണം തുടർന്നിരുന്നുവെങ്കിൽ ഞാൻ മനസ്സിലാക്കിയേനെ.

ഞാൻ കുഴപ്പത്തിൽചാടിയെന്ന് ക്ഷണേന എനിക്കു മനസ്സിലായി. എന്റെ വാർത്തയുടെ സ്രോതസ്സ് തിരക്കി ആദ്യമേ എന്നെ ചോദ്യം ചെയ്യാൻ എത്തിയത് തിരുവിതാംകൂറിലെ ഒരു രഹസ്യപോലീസ് ഇൻസ്പെക്ടറാണ്. കേവലം ബാലനെപ്പോലെ തോന്നിയ എന്നെ കണ്ടിട്ട് അദ്ദേഹത്തിന് വിനോദം തോന്നിക്കാണണം. ദയാപുരസ്സരമാണ് അദ്ദേഹം വിവരങ്ങൾ തിരക്കിയത്. ഞാനാണ് റിപ്പോർട്ട് എഴുതിയതെന്ന വിവരം എവിടെനിന്നു കിട്ടിയെന്നു ഞാൻ ചോദിച്ചു. എന്റെ പത്രത്തിന്റെ തന്നെ എഡിറ്റോറിയൽ സ്റ്റാഫിൽ നിന്നാണെന്നായിരുന്നു മറുപടി. അവർക്കങ്ങനെ പറയാൻ കാര്യമില്ലായിരുന്നുവെന്നു ഞാൻ തിരിച്ചടിച്ചു. പക്ഷേ ഞാനായിരുന്നു റിപ്പോർട്ടറെന്ന വസ്തുത ഞാൻ നിഷേധിച്ചില്ല. എന്റെ റിപ്പോർട്ടിന് ഒരടിസ്ഥാനവുമില്ല എന്നൊരു പ്രസ്താവന ഞാൻ എഴുതിക്കൊടുക്കണമെന്നാണ് അദ്ദേഹം ആദ്യമേ ആവശ്യപ്പെട്ടത്. ഞാൻ അതു നിരാകരിച്ചു. അപ്പോൾ അദ്ദേഹം പറഞ്ഞു, ഒന്നും എഴുതിക്കൊടുക്കേണ്ട, തിരുവിതാംകൂർ സംസ്ഥാനത്ത് എന്റെ വാർത്താ സ്രോതസ്സ് ആരാണെന്നു പറയുകമാത്രം ചെയ്താൽ മതിയെന്ന്. ആ വ്യക്തിയെക്കണ്ട് ഒരു



നിഷേധക്കുറിപ്പ് അദ്ദേഹം വാങ്ങിക്കൊള്ളാമത്രെ. അതു പത്രപ്രവർത്തന സദാചാരത്തിൽ (മര്യാദയിൽ) പെടുന്നതല്ലെന്ന് ഞാൻ മറുപടി പറഞ്ഞു.

അതുവരെ ഞങ്ങളിരുവരും മര്യാദപാലിച്ചു. ഞങ്ങൾ എന്റെ ഒരു സുഹൃത്തിന്റെ കടയിലിരുന്ന് സ്വകാര്യസംഭാഷണം നടത്തുകയായിരുന്നു. ഇത്രയുമായപ്പോൾ ഇൻസ്പെക്ടറുടെ സ്വരംമാറി. എനിക്കെതിരായി നിയമനടപടിയെടുക്കാൻ തിരുവിതാംകൂർ പോലീസിന് കഴിയുമെന്ന് അറിയാമോ എന്ന് അദ്ദേഹം ചോദിച്ചു. ഞാൻ കൊച്ചീരാജ്യത്തെ പ്രജയാണെന്നും തിരുവിതാംകൂർസംസ്ഥാനത്തോട് എനിക്ക് ഒരു കടപ്പാടുമില്ലെന്നും ഞാൻ മറുപടി പറഞ്ഞു. അദ്ദേഹം ചോദിച്ചു: "നിങ്ങൾക്ക് എന്തു പ്രായമുണ്ട്?" പ്രോസിക്യൂട്ടു ചെയ്യാൻ തക്ക പ്രായം എനിക്കില്ലെന്ന് അദ്ദേഹം സംശയിച്ചിരിക്കണം. എനിക്ക് പതിനാറുവയസ്സേ ഉണ്ടായിരുന്നുള്ളുവെന്നു ഞാൻ വെളിപ്പെടുത്താൻ പോയില്ല. അല്പം പരുക്കൻ ഭാഷയിൽ ഞാൻ തിരക്കി: "എന്താ എനിക്കു കല്യാണം ആലോചിക്കാൻ പ്ലാനുണ്ടോ?" ഞങ്ങളുടെ സമൂഹത്തിൽ സാധാരണ ഇടനിലക്കാരാണു കല്യാണമാലോചിക്കുന്നത്. പോലീസ് ഇൻസ്പെക്ടർ അവസാനമായി ഇത്രയുമേ പറഞ്ഞുള്ളു: "ഇക്കാര്യത്തെപ്പറ്റി പോലീസിൽനിന്നു നിങ്ങൾ വീണ്ടും കേൾക്കും". അതോടെ ആ സംഭാഷണം അവസാനിച്ചു.

താമസിയാതെതന്നെ അതുപോലെ നടന്നു. ഇത്തവണ ഒരു വലിയ തടിയൻ പോലീസ് ഓഫീസറാണു തിരുവിതാംകൂറിൽനിന്നു വന്നത്. ആനയടി പത്മനാഭൻ പിള്ള. കുപ്രസിദ്ധനായ ഒരു എ. എസ്. പി. വരവ് ഔദ്യോഗിക പാതകളിൽക്കൂടിതന്നെ. എന്നെ സ്ഥലത്തെ പോലീസ് സ്റ്റേഷനിലേയ്ക്കു വിളിക്കാൻ തൃപ്പൂണിത്തുറ പോലീസ് സബ് ഇൻസ്പെക്ടർ എൻ. ആർ. സുബ്രഹ്മണ്യ അയ്യർ ഒരു കോൺസ്റ്റബിളിനെ എന്റെ വീട്ടിലേയ്ക്കയച്ചു. ഞാൻ ഉടനെ പോയി. പോലീസ് സ്റ്റേഷൻ ഞങ്ങളുടെ വീടിനടുത്തായിരുന്നെങ്കിലും അതുവരെ ഞാൻ ഒരു പോലീസ് സ്റ്റേഷനിലും പോയിട്ടില്ല. ഞാൻ മനസ്സിൽ പ്രാർത്ഥിച്ചു. കുറച്ചൊരു ഉൽകണ്ഠയുണ്ടെങ്കിലും ഭീഷണിക്കും വിരട്ടലിനും വഴങ്ങരുതെന്ന് ഞാൻ ദൃഢനിശ്ചയം ചെയ്തു.

ആനയടിയും ഞങ്ങളുടെ എസ്. ഐ.യും പോലീസ് സ്റ്റേഷനിലുണ്ട്. ആനയടി പറഞ്ഞു: "ഹോ! ഇത്ര ചെറുപ്പമോ? എന്റെ പൗത്രന്റെ പ്രായമേ കാണൂ. എന്റെ ചോദ്യങ്ങൾക്കു മറുപടി പറയുക മാത്രം ചെയ്താൽ മതി. പിന്നീട് ഒരു കുഴപ്പവുമുണ്ടാകില്ല". അങ്ങനെയാണ് അദ്ദേഹം എന്നെ എതിരേറ്റത്. വളരെ സൗഹൃദവും പിതൃസഹജവുമായ സ്വരത്തിൽ അദ്ദേഹം പറഞ്ഞു: "ശൗരിയെ പിടികൂടിയ സംഭവം സംബന്ധിക്കുന്ന വിവരം നിനക്ക് ആരു തന്നു? ഇങ്ങനെയൊരു അറസ്റ്റിനെപ്പറ്റി ഞങ്ങൾക്കു യാതൊരു വിവരവുമില്ല. രേഖകളിലൊന്നും അതു കാണുന്നില്ല. ശൗരി ഇപ്പോൾ

എവിടെയാണെന്നുപോലും ഞങ്ങൾക്ക് അറിഞ്ഞുകൂടാ. നിനക്ക് വിവരം തന്ന ആളുടെ പേരു മാത്രം പറഞ്ഞാൽ മതി. നിന്നെ മറ്റു വിഷമതകളിൽനിന്നെല്ലാം ഞാൻ രക്ഷപ്പെടുത്താം".

ഞാൻ പറഞ്ഞു:"ഖേദിക്കുന്നു, സാർ. ആ വിവരം തരാൻ എനിക്കു നിവർത്തിയില്ല". ഒരു വല്ല്യപ്പച്ചന്റെ രീതിയിൽ അദ്ദേഹം എന്നെ പ്രേരിപ്പിക്കാൻ നോക്കി. ബുദ്ധിപൂർവ്വമായ ഉപദേശമാണു താൻ നല്കുന്നതെന്നും ഞാൻ വിവരം പോലീസിൽനിന്നു മറച്ചുപിടിക്കരുതെന്നും അദ്ദേഹം പറഞ്ഞു. ഞാൻ നിഷേധരൂപത്തിലുള്ള മറുപടിയിൽ ഉറച്ചുനിന്നു. ഒരു പത്രറിപ്പോർട്ടർ എന്ന നിലയിൽ എന്നെ നന്നായി അറിഞ്ഞിരുന്ന ഞങ്ങളുടെ എസ്. ഐ.യും എന്നെ ഉപദേശിച്ചു: "ആ വിവരം അദ്ദേഹത്തോടു പറയുക. അതാണു നിനക്ക് നല്ലത്". ഞാൻ നിഷേധം തുടർന്നപ്പോൾ എസ്. ഐ. എന്നോടു ചോദിച്ചു: "നിന്നെ അറസ്റ്റു ചെയ്തു തിരുവിതാംകൂറിലേക്കയയ്ക്കാൻ എനിക്കു കഴിയുമെന്നറിയാമോ?"

തിരുവിതാംകൂറിനെ അപേക്ഷിച്ചു അഴിമതി വളരെ കുറവുള്ള സംസ്ഥാനമായിരുന്നു കൊച്ചി. ഞങ്ങളുടെ പോലീസിന് എന്നെ പ്രഹരിക്കാൻ കഴിയും. ദൈവത്തിൽ വിശ്വാസമർപ്പിച്ചുകൊണ്ട് ആ അപകടസാധ്യത നേരിടാൻ ഞാൻ തയ്യാറായി. അതുകൊണ്ട് ഉള്ളിൽ പേടിയുണ്ടെങ്കിലും പുറമെ ധൈര്യം അവലംബിച്ചുകൊണ്ടുതന്നെ ഞാൻ പറഞ്ഞു: "മി. എൻ. ആർ. സുബ്രഹ്മണ്യ അയ്യർ, നമ്മുടെ സംസ്ഥാന നിയമങ്ങൾ അങ്ങനെ പ്രവർത്തിക്കാനുള്ള അവകാശം അങ്ങേയ്ക്കു നല്കുന്നില്ല. എന്റെ പേരിൽ ഒരു കേസുമില്ല. ആ നിലയിൽ അങ്ങേയ്ക്ക് എന്നെ അറസ്റ്റുചെയ്യാനൊക്കുകയില്ല".

രണ്ടു പോലീസ് ഓഫീസർമാരും ഒരു നിമിഷനേരത്തേക്കു പരസ്പരം നോക്കിയിരുന്നു. അനന്തരം മി. അയ്യർ പറഞ്ഞു: "മി. വറുഗീസ്, നിങ്ങൾക്കു പോകാം".

അതാണു കഥയുടെ പര്യവസാനം. പോലീസിൽനിന്നു പിന്നീടൊന്നും ഞാൻ കേൾക്കുകയുണ്ടായില്ല. എന്തെങ്കിലും സംഭവിച്ചേക്കാമെന്ന് കുറേക്കാലത്തേക്ക് എനിക്കു ഭയമുണ്ടായിരുന്നു. ഒന്നുമുണ്ടായില്ല.

## ഒരു കൗമാരപ്രായക്കാരന്റെ രാഷ്ട്രീയ ജീവിതം

1937-ലും '38-ലും ഇന്ത്യൻ സ്വാതന്ത്ര്യപ്രസ്ഥാനം ശക്തിയാർജിക്കാൻ തുടങ്ങി. പൊതുവേ പറഞ്ഞാൽ ക്രിസ്ത്യാനികൾ ഇക്കാര്യത്തിൽ ആവേശമോ അത്യുത്സാഹമോ കാണിച്ചില്ല. സ്വയംഭരണത്തേക്കാൾ ഭേദം ബ്രിട്ടീഷ് സാമ്രാജ്യഭരണമാണെന്നായിരുന്നു അവരിൽ ബഹുഭൂരിപക്ഷത്തിന്റെയും വിചാരം. കോളനി ഭരണകർത്താക്കളും ക്രിസ്ത്യാനികളായിരുന്നുവല്ലൊ! ഈ വീക്ഷണഗതി എനിക്ക് സ്വീകാര്യമായി തോന്നിയില്ല. പ്രത്യേകിച്ചും കൊച്ചിയിലും തിരുവിതാംകൂറിലും മഹാരാജാക്കന്മാരാണ് ഭരിച്ചിരുന്നത്; ബ്രിട്ടീഷുകാർ നേരിട്ടല്ല. വളരെ ചുരുക്കം ബ്രിട്ടീഷുകാരെ മാത്രമേ ഞങ്ങൾ കണ്ടിരുന്നുള്ളു. അവർ ഞങ്ങളുടെ സാമൂഹ്യജീവിതത്തിന്റെ ഭാഗമായിരുന്നുമില്ല.



കൊച്ചിയിലെ ഞങ്ങളുടെ മഹാരാജാക്കന്മാർ-സാധാരണഗതിയിൽ എൺപതു വയസ്സോളമുണ്ടാകും-പ്രായേണദയാതല്പരരും ദൈവഭയമുള്ളവരുമായിരുന്നു. ഏതാണ്ട് 600 അംഗങ്ങളുള്ള രാജകുടുംബത്തിലെ ഏറ്റവും പ്രായംകൂടിയ പുരുഷനാണ് സാധാരണഗതിയിൽ സിംഹാസനാരൂഢനാകുന്നത്. അപ്പോൾ അദ്ദേഹത്തിന് സാധാരണയായി എൺപത് വയസ്സുണ്ടാകും. അതിനുശേഷം അദ്ദേഹം അധികകാലം ജീവിച്ചിരിക്കാറില്ല. ഞങ്ങളുടെ വീട് ഹിൽപാലസ് റോഡിലായിരുന്നു. ഏതാണ്ട് ഒരു മൈൽ അകലെയുള്ള മഹാരാജാവിന്റെ കൊട്ടാരത്തിലേക്ക് പോകാനുള്ള പാതയാണത്. ഞങ്ങളുടെ വീടിന്റെ മുമ്പിലൂടെ മഹാരാജാവ് കടന്നുപോകുന്നത് ഞങ്ങൾ മിക്കവാറും കാണാറുണ്ട്.

ഉത്സവദിവസങ്ങളിലൊഴികെ വലിയ ആർഭാടങ്ങളോ ആഡംബരങ്ങളോ ഉണ്ടാകാറില്ല. സ്കൂൾ കുട്ടികളായിരുന്നപ്പോൾ ഞങ്ങൾ ആണ്ടിലൊരിക്കൽ കൊട്ടാരത്തിൽ പോകുമായിരുന്നു. അവിടെ ഞങ്ങൾക്ക് മധുരപലഹാരങ്ങൾ നല്കി. രാജകൊട്ടാരത്തിലെ പല ചെറുപ്പക്കാരും എന്റെ സഹപാഠികളായിരുന്നു. ഞങ്ങളുമായി സാമൂഹികമായി ഇടപെടുന്നതിൽ നിന്ന് അവരെ വിലക്കിയിരുന്നു. ചില മഹാരാജാക്കന്മാർ മികച്ച പണ്ഡിതന്മാരായിരുന്നു. പ്രത്യേകിച്ച് സംസ്കൃതത്തിൽ. ചില മഹാരാജാക്കന്മാരാകട്ടെ ശുദ്ധഗതിക്കാരും. പല തമാശകളും അവരെപ്പറ്റി പറയുന്നുണ്ട്.

ഒരു തമാശ ഇതാണ്. എൺപതു വയസ്സുള്ള അദ്ദേഹം ഒരു ഫുട്ബോൾ മത്സരത്തിൽ മുഖ്യാതിഥിയായിരുന്നു. അദ്ദേഹം ആദ്യമായാണ് ഫുട്ബോൾ കളി കാണുന്നത്. 22 പേർ ഒരു പന്തിനുവേണ്ടി പന്തിന്റെ പിന്നാലെ പരക്കംപായുന്നതു കണ്ടിട്ട് അദ്ദേഹം മന്ത്രിയോടു പറഞ്ഞു: "ഒരു പന്തിനു വേണ്ടി എന്തിനാണ് ഇവരെല്ലാംകൂടി ഉന്തും തള്ളും നടത്തുന്നതും ബഹളം വയ്ക്കുന്നതും? രണ്ടു ഡസൻ പന്തുകൾ വാങ്ങിക്കൊടുത്താൽ ഓരോരുത്തനും ഓരോ പന്തു കിട്ടുമല്ലോ".

ഇത്തരം ഓമനത്തമുള്ള ശുദ്ധാത്മാക്കൾ ഭരിച്ചിരുന്നതിനാൽ ബ്രിട്ടീഷ്

സാമ്രാജ്യഭരണത്തിന്റെ ഭാരം ഞങ്ങൾക്ക് അനുഭവപ്പെട്ടിരുന്നില്ല. സമൂഹത്തിൽ ഒട്ടേറെ മർദ്ദനവും ചൂഷണവും അനേകം അസമത്വങ്ങളും അനീതികളും നടമാടിയിരുന്നെങ്കിലും അക്കാലത്ത് അതൊന്നും എന്നെ ആവേശംകൊള്ളിച്ചില്ല.

മഹാത്മാഗാന്ധിയും ജവഹർലാൽ നെഹ്രുവും അന്നു ഞങ്ങളുടെ വലിയ നേതാക്കന്മാരായിരുന്നു. പക്ഷേ അവരെ ഞങ്ങൾ ദുർലഭമായേ കണ്ടിരുന്നുള്ളൂ. യുവാവായിരിക്കുമ്പോൾ ഞാൻ ഒരിക്കൽ നെഹ്രുവിന്റെ പ്രസംഗം കേട്ടു. അദ്ദേഹം പറഞ്ഞ കാര്യങ്ങളും അവ പറഞ്ഞ രീതിയും എന്നിൽ മതിപ്പു വളർത്തി. ഗാന്ധിജി ഒരിക്കൽ ഞങ്ങളുടെ പട്ടണം സന്ദർശിച്ചു. അദ്ദേഹത്തിന്റെ ലാളിത്യവും പല്ലില്ലാത്ത പുഞ്ചിരിയും എന്നെ ആകർഷിച്ചു. പക്ഷേ ഞങ്ങളുടെ നാട്ടിലൊരാൾ ഒരു വൃത്തികേടു കാണിച്ചു. തനിക്കു കിട്ടുന്നതെന്തും ഗാന്ധിജി ലേലം വിളിക്കുമായിരുന്നു. കിട്ടുന്ന തുക ഏതെങ്കിലും ധർമ്മകാര്യങ്ങൾക്കു നല്കും. എന്റെ പട്ടണത്തിൽ അദ്ദേഹത്തിനു നല്കിയ മംഗളപത്രം (ഗിൽറ്റിട്ടത്) ലേലം ചെയ്തു. ഏറ്റവും കൂടുതൽ തുകയ്ക്കു ലേലം കൊണ്ടത് ഒരു കൃഷ്ണൻകുട്ടിയായിരുന്നു. അന്നു നാല്പതു രൂപ ഒരു വലിയ തുകയാണ്. കൃഷ്ണൻകുട്ടി വ്യാജനോട്ടു വിൽപ്പനക്കാരനാണെന്ന് ഞാൻ പിന്നീടു മനസ്സിലാക്കി. അയാൾ ഗാന്ധിജിക്കു നൂറുരൂപയുടെ ഒരു കള്ളനോട്ടു നല്കി. ബാക്കികിട്ടിയ അറുപതുരൂപയുടെ നല്ല നോട്ടുകൾ അയാൾ പോക്കറ്റിലാക്കുകയും ചെയ്തു. അതിനുംപുറമെ നന്നായി ഫ്രെയിം ചെയ്ത, ഗിൽറ്റിട്ട, മംഗളപത്രം അയാൾക്കു സ്വന്തമായി.

കൗമാരപ്രായക്കാരനെന്ന നിലയിൽ സ്വന്തസ്ഥലത്തെയും സംസ്ഥാനത്തെയും രാഷ്ട്രീയത്തിലായിരുന്നു എനിക്കു കൂടുതൽ താല്പര്യം. അയിത്തം സമൂഹത്തിൽ നിന്നു വിപാടനം ചെയ്യേണ്ടതിന്റെ ആവശ്യകത എനിക്കു മനസ്സിലായിത്തുടങ്ങി. അതിനുവേണ്ടിയായിരുന്നല്ലൊ ഗാന്ധിജി പോരാടിക്കൊണ്ടിരുന്നത്. കാലംകഴിഞ്ഞതോടെ, സാമൂഹികവും സാമ്പത്തികവുമായ അസമത്വങ്ങൾ നീക്കം ചെയ്യേണ്ടതിന്റെ ആവശ്യകത എനിക്കു ബോധ്യമായി. ഒരു റിപ്പോർട്ടറെന്ന നിലയിൽ, ഞാൻ റിപ്പോർട്ടു ചെയ്ത രാഷ്ട്രീയ യോഗങ്ങൾ എന്റെ അവബോധരൂപവൽക്കരണ പ്രക്രിയയെ സഹായിച്ചു.

ഞങ്ങളുടെ സംസ്ഥാനത്തെ പിന്നോക്ക ഈഴവസമുദായത്തിൽനിന്നുള്ള വലിയ സാമൂഹിക പരിഷ്ക്കർത്താക്കളിൽ ഒരാളായ സഹോദരൻ അയ്യപ്പൻ പ്രസംഗിച്ച ഒരു മഹായോഗം റിപ്പോർട്ടുചെയ്യുകയായിരുന്നു ഞാൻ. സാമൂഹ്യപരിഷ്ക്കാരത്തിനുവേണ്ടിയുള്ള അദ്ദേഹത്തിന്റെ വാദമുഖങ്ങൾ എന്നെ ആകർഷിച്ചു ചർച്ചാവേളയിൽ ഞാൻ അദ്ദേഹത്തോട് ഒരു ചോദ്യം ചോദിച്ചു



(പ്രസ് ഗാലറിയിൽനിന്ന് അങ്ങനെയൊരു ചോദ്യം അന്ന് തീരെ അപ്രതീക്ഷിതമായിരുന്നു): "പതിനാറുവയസുകാരനായ എന്നെപ്പോലുള്ളവരെ, നേതാക്കന്മാരായ നിങ്ങൾ, രാഷ്ട്രീയത്തിൽ ചേരാൻ അനുവദിക്കാത്തതെന്താണ്?" അദ്ദേഹത്തിന്റെ മറുപടി അതിശ്രദ്ധേയമായിരുന്നു. ഇന്നും അതെന്റെ ചെവികളിൽ മുഴങ്ങുന്നു: "വയലിൽനിന്ന് നെല്ലിൻ ഞാറുകൾ പിഴുതെടുത്ത് കന്നുകാലികൾക്കു കൊടുക്കുന്നതിൽ ഞങ്ങൾ വിശ്വസിക്കുന്നില്ല." ഞാൻ എവിടെ നില്ക്കുന്നുവെന്ന് അങ്ങനെ ഞാൻ മനസ്സിലാക്കി. ഞാൻ വെറും ഞാറിൻതൈ മാത്രം.

എന്നിരിക്കിലും അനുവദനീയമായ ഇടങ്ങളിൽ ഞാൻ രാഷ്ട്രീയമായി സജീവം പ്രവർത്തിച്ചു. ഞങ്ങളുടെ നിയോജകമണ്ഡലത്തിൽ നിന്ന് കൊച്ചി നിയമസഭയിലേക്കു നടന്ന തെരഞ്ഞെടുപ്പിൽ കോൺഗ്രസ് സ്ഥാനാർത്ഥിക്കു വേണ്ടിയുള്ള തെരഞ്ഞെടുപ്പു പ്രചാരണത്തിൽ ഞാൻ പങ്കെടുത്തു. എന്റെ റിപ്പോർട്ടിങ്ങും രാഷ്ട്രീയമായി അർത്ഥവത്തായിരുന്നു. ഇതൊക്കെയാണെങ്കിലും രാഷ്ട്രീയമായ എന്റെ സംവേദനക്ഷമത വികസിക്കുന്നത് വർഷങ്ങൾക്കു ശേഷമാണ്. എനിക്ക് പതിനേഴു വയസ്സുള്ളപ്പോൾ എന്റെ പട്ടണത്തിലെ പബ്ലിക് ലൈബ്രറിയുടെയും വായനശാലയുടെയും ഓണററി സെക്രട്ടറിയായി എന്നെ തെരഞ്ഞെടുത്തു. ഒരു ചെറുപ്പക്കാരനിൽ പ്രായമായവർക്കുള്ള വിശ്വാസത്തിന് തെളിവാണത്. ഞാൻ വളരെ കാര്യക്ഷമമായി ആ ജോലി നിർവ്വഹിച്ചു. ആ ലൈബ്രറിയിലെ ഗ്രന്ഥങ്ങളിൽ മിക്കതും ഞാൻ വായിച്ചുതീർക്കുകയും ചെയ്തു.

കഷ്ടാനുഭവത്തിന്റെ അർത്ഥം സംബന്ധിച്ച ചർച്ചയോടു കൂടിയാണ് ഈ അദ്ധ്യായം ആരംഭിച്ചത്. ബുദ്ധമതത്തോട് എനിക്ക് ബഹുമാനമുണ്ടെങ്കിലും ബുദ്ധമതരീതിയിൽ കഷ്ടാനുഭവപ്രശ്നത്തെ മനസ്സിലാക്കാൻ എനിക്കു കഴിയുന്നില്ല. കഷ്ടാനുഭവത്തെ മനസ്സിലാക്കുകയും കൈകാര്യം ചെയ്യുകയും ചെയ്യുന്ന യവന രീതിയും ക്രിസ്തീയരീതിയും എന്നെ കൂടുതലായി അമ്പരപ്പിച്ചിട്ടേയുള്ളൂ.

കഷ്ടാനുഭവത്തെപ്പറ്റി പ്രതിപാദിച്ചിട്ടുള്ളവരിൽ യവനരിൽ സ്റ്റോയിക്ക് വിഭാഗക്കാർ മുമ്പിലാണ്. അവരുടെ വലിയ ഗുണം കാണിക്കുന്ന പദമാണ് Apatheia (അതിന്റെ അർത്ഥം നിർവ്വികാരതയെന്നോ ഉദാസീനതയെന്നോ അല്ല). അക്ഷരാർത്ഥത്തിൽ apatheia 'കഷ്ടാനുഭവമല്ലായ്ക' (non-suffering) എന്നു തർജമചെയ്യാം. അവരെ സംബന്ധിച്ചിടത്തോളം സന്തുഷ്ടി (eudaimonia), സ്വാതന്ത്ര്യം (eleutheria) എന്നിവയുടെ പര്യായമായമാണത്. Apatheia എന്നതിനു impassibility എന്നു പറയുന്നതാണു കൂടുതൽ

ശരി. അരിസ്റ്റോട്ടിലാണ് ഇത് ആദ്യമായി 'കഷ്ടാനുഭവത്തിന് കഴിവില്ലാത്ത' എന്ന അർത്ഥത്തിൽ ഉപയോഗിച്ചത്. സ്റ്റോയിക്കു വിഭാഗക്കാർ ദൈവത്തെ പരാമർശിക്കാൻ ഈ പദം ഉപയോഗിച്ചു. Apatheia ദൈവത്തിന്റെ ഒരു വിശേഷണമാണ്. ദൈവത്തിന് കഷ്ടാനുഭവം സാധ്യമല്ല. അദ്ദേഹം നിർവികാരനാണ്. കഷ്ടാനുഭവസീമയ്ക്ക് അപ്പുറമാണ്. മനുഷ്യരാശിയുടെ ആദർശവും അതായിരിക്കണം. കഷ്ടാനുഭവത്തിനുമപ്പുറം; കഷ്ടാനുഭവത്താൽ ബാധിക്കപ്പെടാതെ. ദൈവത്തിന്റെ നിർവികാരത സ്റ്റോയിക്കുകാരുടെ സാന്മാർഗ്ഗിക മാനദണ്ഡമായി. സ്റ്റോയിക്കുകാർ എല്ലാവികാരങ്ങളിൽനിന്നുമുള്ള സ്വാതന്ത്ര്യം സൂചിപ്പിക്കാൻ apatheia എന്ന പദം ഉപയോഗിച്ചു. ഒരു സംഭവത്താലും സ്പർശിക്കപ്പെടാത്ത ഒരവസ്ഥ. ദൈവികമായ നിർവികാരത അഥവാ ഏതു ബാഹ്യസാഹചര്യങ്ങളിൽ നിന്നുമുള്ള വ്യതിരിക്തത, സമചിത്തത. എ. ഡി. 55നും 135നും ഇടയ്ക്കു ജീവിച്ചിരുന്ന മഹാനായ സ്റ്റോയിക് ദാർശനികനായ എപ്പിക്ടേറ്റസ് കൂടുതൽ വ്യക്തമായി ഉപന്യസിച്ച സിദ്ധാന്തം ക്രിസ്ത്യാനികളെ സ്വാധീനിച്ചിരുന്നു. യഥാർത്ഥത്തിൽ സന്തുഷ്ടനാവണമെങ്കിൽ ഒരുവൻ ഭാഗധേയത്തിന്റെ ഭാഗ്യവിപര്യയങ്ങളിൽ നിന്നോ വേദനയോ സുഖാനുഭൂതിയോ സ്വാധീനിക്കുന്നതിൽനിന്നോ അവയോടു പ്രതിസ്പന്ദിക്കുന്ന അവസ്ഥയിൽ നിന്നോ സ്വതന്ത്രനാകണമെന്നർത്ഥം. നമുക്കു നിയന്ത്രിക്കുവാൻ കഴിയാത്തതോ അധികാരമില്ലാത്തതോ ആയ കാര്യങ്ങൾക്കു വിധേയമായിരുന്നുകൂടാ നമ്മുടെ സന്തുഷ്ടി. അതു ഒരു മനുഷ്യന്റെ സ്വത്വത്തിനും അവന്റെ ഇച്ഛാശക്തിക്കും പൂർണ്ണമായും വിധേയമായിരിക്കണം. അങ്ങനെയാവുമ്പോൾ കഷ്ടാനുഭവത്തിന് നമ്മുടെമേൽ യാതൊരു അധികാരവുമുണ്ടായിരിക്കുകയില്ല. അതാണു സ്വാതന്ത്ര്യം. അതാണു സന്തുഷ്ടി. സ്വയം ഭരണം (autonomy) സംബന്ധിച്ച അത്യന്താധുനികാശയത്തിന് അതു ഒരു പരിധിവരെ അടിസ്ഥാനം നല്കുന്നതായും തോന്നുന്നു. നിഷ്കാമകർമ്മത്തോടുകൂടിയ സമചിത്തതയാണ് ഇന്ത്യൻ വിജ്ഞാനത്തിന്റെ സാരാംശമെന്ന് ഇന്ത്യൻ പ്രധാനമന്ത്രിയായിരുന്ന രാജീവ്ഗാന്ധി ഒരിക്കൽ പറയുകയുണ്ടായി "Unflappability is the better part of valor". ഇന്ത്യൻ വിജ്ഞാനത്തിന്റെ സാരാംശമാണെങ്കിലും അല്ലെങ്കിലും അത് ബുദ്ധിപൂർവമായി. പിന്നീട് അതിലേക്കു വരാം.

*Civilization and its Discontents*[1] എന്ന ഗ്രന്ഥത്തിൽ ഫ്രോയിഡ് കഷ്ടാനുഭവത്തെ മൂന്നിനമായി ലളിതവൽക്കരിക്കുന്നുണ്ട്. 1) പ്രകൃതിയുടെ മേൽത്തരം ശക്തിയാൽ ഉണ്ടാകുന്നവ. ഉദാ. വെള്ളപ്പൊക്കം, ഭൂകമ്പം, വരൾച്ച തുടങ്ങിയവ. 2) നമ്മുടെ ശരീരങ്ങളുടെ ചീയലും അന്തിമമായ മരണവും

1. London, 1930, pp ff. Original, *Das Unbehagen in der Kultur*, Vienna, 1929.



നിമിത്തമുണ്ടാകുന്നവ. ഉദാ. രോഗങ്ങൾ. 3) നമ്മുടെ സാമൂഹിക ബന്ധങ്ങളുടെയും സ്ഥാപനങ്ങളുടെയും പോരായ്മകൾ നിമിത്തമുണ്ടാകുന്നവ. ആദ്യം പറഞ്ഞതു രണ്ടും അനിവാര്യമാണെന്ന് അദ്ദേഹം പറഞ്ഞു. അവയിലധികപങ്കും തടയാൻ കഴിയുന്നവയാണെന്ന് നാം ഇക്കാലത്തു പറയാറുണ്ടെങ്കിലും മൂന്നാമത്തേതിന് അദ്ദേഹം പരിഹാരമായി നിർദ്ദേശിച്ചത് എല്ലാ പ്രശ്നങ്ങളുടെ നേർക്കും കൂടുതൽ യുക്തിപൂർവ്വവും മനോരോഗവിമുക്തവുമായ സമീപനമാണ്-അന്തിമമായി "മത"മെന്ന വ്യാമോഹത്തെ ഒഴിവാക്കലും. എന്റെ ദൃഷ്ടിയിൽ ഇത് അതീവ ലളിതവൽക്കരിച്ചതും ചപലവുമായ സമീപനമാണ്. അത് ചർച്ചപോലും അർഹിക്കുന്നില്ല.

സന്യാസത്തിലെന്നപോലെ നാം സ്വയം തെരഞ്ഞെടുക്കുന്ന കഷ്ടപ്പാടുകളുണ്ട്. മാതാപിതാക്കന്മാരുടെ സ്നേഹത്തിലും മറ്റുള്ളവർക്കുവേണ്ടി അനുഷ്ഠിക്കുന്ന വ്യക്തിപരത്യാഗത്തിലും ഇതുതന്നെ കാണാം. മറ്റു മനുഷ്യർ അടിച്ചേൽപ്പിക്കുന്ന കഷ്ടാനുഭവമാണു മറ്റൊരിനം. അബദ്ധംമൂലം സംഭവിക്കുന്നതോ സോദ്ദേശ്യം അടിച്ചേൽപ്പിക്കുന്നതോ അജ്ഞതമൂലമുണ്ടാകുന്നതോ ആകാം അത്. പൈതൃകമായി നാം ആർജ്ജിച്ചിട്ടുള്ള ഇന്നത്തെ നമ്മുടെ കായികവും സാമൂഹികവുമായ പരിതോവസ്ഥ സൃഷ്ടിക്കാൻ പൂർവതലമുറകൾ അനുഷ്ഠിച്ചിട്ടുള്ള കാര്യങ്ങൾ നിമിത്തം ഉണ്ടായിട്ടുള്ള കഷ്ടാനുഭവം മറ്റൊന്നാണ്. സ്നേഹവും കരുതലും ഇല്ലാതെപോയതിനാൽ, ആവശ്യത്തിനു ജീവിതവിഭവങ്ങൾ ലഭ്യമല്ലാതെ വന്നതിനാൽ, ഉളവായ കഷ്ടാനുഭവം വേറൊരിനം. മറ്റുള്ളവരുടെ കഷ്ടാനുഭവത്തോടുള്ള സഹാനുഭൂതി ഉണർത്തുന്ന കഷ്ടാനുഭവമാണു മറ്റൊരിനം. മടയത്തരവും വിവേകരാഹിത്യവും മൂലം സ്വയം വരുത്തിവയ്ക്കുന്ന കഷ്ടാനുഭവം വേറെ ഒരു ഗണമാണ്. പ്രകൃതിസഹജവും അല്ലാത്തതുമായ അപകടങ്ങൾ മൂലം കഷ്ടാനുഭവമുണ്ടാകാറുണ്ട്. ഒരാളുടെ ജീവിതത്തിലെ പദവിയോ തൊഴിലോ നിമിത്തം ഉണ്ടാകുന്ന കഷ്ടാനുഭവങ്ങളും, ആധുനിക ജീവിതത്തിലെ അസ്വസ്ഥതകളും ഞെരുക്കങ്ങളും അതിപ്രയത്നങ്ങളും ഹേതുവായുണ്ടാകുന്ന കഷ്ടാനുഭവവുമുണ്ട്. ആശങ്കകളും വിരസതയും വിട്ടുമാറാത്ത കുറ്റബോധവും ഉണർത്തുന്ന കഷ്ടാനുഭവങ്ങളാണു മറ്റൊരിനം. അനീതിയുടെ ഘടനകൾ അടിച്ചേൽപ്പിക്കുന്നവയാണു ഇനിയുമൊരിനം. കഷ്ടതകൾ ഇങ്ങനെ അനേകം വിധം.

വ്യക്തിഗതമായ കഷ്ടാനുഭവത്തിന്റെ കാരണം തേടിപ്പോകേണ്ടതില്ലെന്നും അനർഹമായ കഷ്ടാനുഭവത്തിന്റെ പ്രശ്നങ്ങൾ ദാർശനികമായി പരിഹരിക്കാൻ നോക്കേണ്ടതില്ലെന്നുമാണ് ക്രിസ്തീയ പാരമ്പര്യം എന്നെ പഠിപ്പിച്ചിട്ടുള്ളത്. സ്വയംശിക്ഷണവും സഹാനുഭൂതിയും പരിശീലിക്കാൻ എന്റെ മാർഗ്ഗത്തിൽ വരുന്ന കഷ്ടാനുഭവത്തെ ഉപയോഗിക്കുകയാണ് എന്റെ

കർത്തവ്യം. എന്തുകൊണ്ടാണ് നമ്മൾ കഷ്ടമനുഭവിക്കേണ്ടതെന്ന് എനിക്കറിഞ്ഞുകൂടാ. എന്നാൽ കഷ്ടാനുഭവമില്ലാത്തിടത്തു സ്വഭാവവികസനം നടക്കുന്നില്ലെന്ന് എനിക്കറിയാം. മറ്റുള്ളവരുടെ കഷ്ടതകളിൽ നാം പ്രവേശിക്കുന്നതുകൊണ്ടും നമ്മുടെ കഷ്ടതകളിൽ മറ്റുള്ളവരെ പങ്കെടുപ്പിക്കുന്നതുകൊണ്ടും ഒരുപരിധിവരെ സഹാനുഭൂതി പഠിക്കാനും പഠിപ്പിക്കാനും നമുക്കു കഴിയുമെന്ന് ഞാൻ മനസ്സിലാക്കിയിട്ടുണ്ട്. കഷ്ടാനുഭവമാണു സ്നേഹത്തിന്റെ മാർഗ്ഗമെന്നു തോന്നുന്നു-ഇഹത്തിലെങ്കിലും.

കഷ്ടാനുഭവം സ്വതവേ വാതിൽ തുറക്കുന്നില്ല. താക്കോൽ തിരിക്കണം. സ്നേഹത്താൽ കഷ്ടാനുഭവത്തെ രൂപാന്തരപ്പെടുത്തണം. അതിനെ വിഷമാക്കാനാണ് വിദ്വേഷവും നിരാശയും ഉദ്യമിക്കുക. കഷ്ടതകൾ നിറഞ്ഞ എന്റെ കൗമാരത്തിൽ കടുത്ത നിരാശയോടു ഞാൻ അടുത്തെത്തിയെങ്കിലും ഞാൻ പൂർണ്ണമായി വഴങ്ങിക്കൊടുത്തില്ല എന്നതിൽ ദൈവത്തോടു നന്ദിയുള്ളവനാണ്. പ്രത്യാശയിൽ തൂങ്ങിക്കിടക്കുവാൻ അല്പമായ എന്റെ വിശ്വാസം ഉതകി.

ഈ ലോകത്തിലെ ജീവിതത്തിന്റെ നിഗൂഢതയിലേയ്ക്കുള്ള താക്കോൽ കഷ്ടാനുഭവമാണ്. അതുകൊണ്ടാണ് എല്ലാ കഷ്ടാനുഭവങ്ങളിൽ നിന്നും സ്വതന്ത്രനാണെന്നു നാം കരുതുന്ന ദൈവം സ്വയമായി ഭൂമിയിലവതരിച്ച് സ്വയം അതിന്റെ ഭാഗമായിത്തീരാൻ തീരുമാനിച്ചത്. അവിടെയാണ് അത്യുൽകൃഷ്ടമായ, അതിശ്രേഷ്ഠമായ രഹസ്യം (mystery). ഇന്നു ദൈവം ക്രിസ്തുവിൽ, നമ്മിൽ കഷ്ടമനുഭവിച്ചുകൊണ്ടിരിക്കുന്നു.



# അദ്ധ്യായം 3

# ഇന്ത്യയിൽനിന്ന് എത്യോപ്യയിലേയ്ക്ക്

## ദൈവത്തിന്റെ നിർണയാതീത വഴികൾ

### രണ്ട് നായകന്മാർ

കൗമാരപ്രായത്തിൽ എനിക്ക് രണ്ട് ലോകനേതാക്കളോട് വലിയ ആദരഭാവം തോന്നിയിരുന്നു. ഉദ്ധതമായ അധികാരത്തെ ദൃഢമനസ്ക്കരായി ചെറുത്തുനിന്നുവെന്നതാണ് ആ രണ്ടു പേരിലും പൊതുവായി കാണാവുന്ന സവിശേഷത. അവരുടെ എതിർപ്പിനു വിധേയമായ ഫാസിസ്റ്റ് അധികാരം മൂർത്തീകരിച്ചവരാണ് ബനീത്തോമുസ്സോളിനിയും അഡോൾഫ് ഹിറ്റ്ലറും. അവരെ ചെറുത്തുനിന്ന ധീരപുരുഷരാണ് എത്യോപ്യയിലെ ഹെയ്‌ലി സെലാസി ചക്രവർത്തിയും ജർമ്മനിയിലെ പാസ്റ്റർ മാർട്ടിൻ നീ മുള്ളറും. പത്രപ്രവർത്തകനായിരിക്കുമ്പോൾ ഞാൻ രണ്ടുപേരേക്കുറിച്ചും ലേഖനങ്ങൾ എഴുതിയിരുന്നു. വിചിത്രമായ നിയോഗമായിരിക്കാം, പിൽക്കാലത്ത് അവരിരുവരെയും അടുത്തറിയുന്നതിന് എനിക്കിടയായി.

വിൻസ്റ്റൺ ചർച്ചിലും ഹിറ്റ്ലറെ ചെറുത്തുനിന്ന നേതാവാണ്. പക്ഷേ അദ്ദേഹം എന്റെ ആദരവിനെ അത്രകണ്ടു പിടിച്ചുപറ്റിയില്ല. ബ്രിട്ടീഷ് പ്രധാനമന്ത്രി, ചെറുപ്പക്കാരനായ എന്റെ ദൃഷ്ടിയിൽ, പൗരുഷവും തന്റേടവുമുള്ള വ്യക്തിയായിരുന്നു. അതധികവും ജാടയും പ്രഭാഷണകസർത്തുമായി എനിക്ക് തോന്നി. നീതിക്കും സമത്വത്തിനും വേണ്ടിയുള്ള ഉൽക്കണ്ഠ കുറവായിരുന്നു. സൂര്യൻ അസ്തമിക്കാത്ത ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ ലിക്വിഡേഷന് അദ്ധ്യക്ഷത വഹിക്കാനല്ല ഞാൻ ബ്രിട്ടീഷ് പ്രധാനമന്ത്രിയായതെന്ന് അദ്ദേഹം ഒരിക്കൽ പ്രഖ്യാപനം ചെയ്യുകയുണ്ടായല്ലോ. എന്റെ ജനങ്ങൾ സാമ്രാജ്യത്വത്തിന്റെ നുകത്തിൽനിന്നു മോചനംപ്രാപിക്കത്തക്കവിധം ആ സാമ്രാജ്യം ലിക്വിഡേറ്റു ചെയ്തുകാണാൻ തീവ്രമായി ആഗ്രഹിച്ച ലക്ഷങ്ങളിൽ ഒരുവനായിരുന്നു ഞാൻ.

നീമുള്ളറുമായുള്ള ബന്ധത്തെക്കുറിച്ച് പിന്നീട് വിവരിക്കാം. ഹെയ്‌ലി സെലാസിയുമായുള്ള ബന്ധത്തെപ്പറ്റി ഇവിടെ പറയാം. അതിലേയ്ക്ക് നയിച്ച ഏതാനും സംഭവങ്ങളെ ആദ്യമായി അനുസ്മരിക്കട്ടെ. ഇന്ത്യയ്ക്കു സ്വാതന്ത്ര്യം ലഭിച്ച 1947-ൽ തന്നെയാണ് അതിന്റെയും ആരംഭം.

## വീട്ടിൽനിന്നകലെ

1940-ൽ എനിക്ക് പതിനെട്ടു വയസ്സുള്ളപ്പോൾ കനിവുള്ള ഒരു വ്യക്തി എനിക്കൊരു ജോലിതന്നു. ഞാനത് സ്വീകരിച്ചു. വീട്ടിലെ ദുരിതത്തിൽ നിന്നു പുറത്തുകടക്കുകയായിരുന്നു മുഖ്യലക്ഷ്യം. ഏതാണ്ട് പന്ത്രണ്ട് കിലോമീറ്റർ അകലെ കൊച്ചിയിലെ മട്ടാഞ്ചേരിയിലായിരുന്നു ജോലി. കൊച്ചിൻ ട്രാൻസ്പോർട്ട് കമ്പനി എന്നൊരു ചെറിയ കമ്പനിയിൽ ക്ലാർക്ക് ഉദ്യോഗം. മാനേജിംഗ് ഡയറക്ടർക്കും എനിക്കും പുറമെ വേറെ രണ്ടുപേർ കൂടിയേ ജോലിക്കാരായി ഉണ്ടായിരുന്നുള്ളൂ. ശമ്പളം പ്രതിമാസം 15 രൂപ. എനിക്ക് ഓഫീസിൽതന്നെ കിടന്നുറങ്ങാം. ഭക്ഷണം അടുത്തുള്ള ഹോട്ടലിൽ. ദിവസേന രണ്ട് ഊണിന് ഒരുമാസം ആറുരൂപ അന്ന് മതിയാവും. ഓഫീസിൽ എല്ലാവരും സുറിയാനി ക്രിസ്ത്യാനികളാണ്. മനസ്സിനിണങ്ങിയ അന്തരീക്ഷം. പക്ഷേ അയൽപക്കത്തെ രണ്ടുപേർ അതിനൊരപവാദമായി. ഒരാൾ യുവാവായ ബാലകൃഷ്ണപിള്ള. തൊട്ടടുത്തുള്ള ഓഫീസിലാണ് അയാളുടെ ജോലിയും താമസവും. എന്നേക്കാൾ രണ്ട് വയസ്സ് പ്രായക്കൂടുതൽ കാണും. യൗവനപ്രായം ആസ്വദിക്കുവാനുള്ളതാണെന്നാണ് പിള്ളയുടെ കാഴ്ചപ്പാട്. മദ്യവും സ്ത്രീയും വിലക്കപ്പെട്ട വിനോദോപാധികളാണെന്നുള്ള എന്റെ നാടൻ അഭിപ്രായം അയാൾക്കു മനസ്സിലാക്കാനായില്ല. ഇവ രണ്ടും അന്ന് നഗരത്തിൽ സുലഭം. പകുതി മര്യാദയ്ക്കുവേണ്ടിയും പകുതി ജിജ്ഞാസകൊണ്ടുമായിരിക്കണം, ഒരു രാത്രി നഗരത്തിലെ ഇരുൾമൂടിയ, മലിനമായ, ചിലഭാഗങ്ങളിലേക്ക് അയാളോടൊപ്പം ഞാൻ പോവുകയുണ്ടായി. അതോടെ മതിയായി. വേദനാജനകമായ ചില ഓർമ്മകൾ അത് അവശേഷിപ്പിച്ചു. ഭാവിയിലൊരിക്കലും ഇത്തരം സുഖാസ്വാദനപര്യടനങ്ങൾക്ക് ഇറങ്ങിത്തിരിക്കുന്നതിൽ നിന്ന് അതെന്നെ വിലക്കി.

## പണത്തിനുവേണ്ടി ജീവിക്കുന്ന മനുഷ്യൻ

മറ്റെയാൾ ഒരു 'സാട്ടാ' കച്ചവടക്കാരനായിരുന്നു. അതേ കെട്ടിടത്തിൽ മറ്റൊരു ഓഫീസിൽ. ടെലിഫോൺ മുഖേന ഓഹരികൾ വിൽക്കലും വാങ്ങലുമാണ് ജോലി. അയാൾ ധനികനാണെന്നാണ് ശ്രുതി. പക്ഷേ ഒരു മുറിയിലാണ് അയാളുടെ ജോലിയും താമസവുമെല്ലാം. ഒരു കസേര, ചെറിയ ഒരു



കട്ടിൽ, ഒരു ടെലിഫോൺ, പണവും പ്രമാണങ്ങളും സൂക്ഷിക്കാൻ ഒരു വലിയ സേഫ്-തീർന്നു അവിടത്തെ ഉപകരണങ്ങൾ. പ്രഭാതം മുതൽ രാത്രിവരെ അയാൾ സദാ ടെലിഫോണിന്റെ അരികിലാണ്. അതുകൊണ്ട് അയാളെ അടുത്തറിയാൻ ഇടയായില്ല. സ്റ്റോക്കിനെപ്പറ്റിയും ഷെയറിനെപ്പറ്റിയും പണത്തെപ്പറ്റിയും മാത്രമേ അയാൾക്ക് ചിന്തയുള്ളൂ, സംസാരിക്കാനും കഴിയൂ. അയാൾക്ക് കുടുംബമില്ലെന്നു തോന്നി. സാമൂഹ്യജീവിതമില്ല, സുഹൃത്തുക്കളില്ല, പണത്തിനുവേണ്ടിയാണ് അയാൾ ജീവിച്ചത്.

ഒരു പ്രഭാതത്തിൽ ആ വാർത്തകേട്ടു ഞങ്ങൾ ഞെട്ടി. അയാൾ രാത്രിയിൽ മരിച്ചുപോയി! ഹൃദ്രോഗമായിരുന്നു. അയാൾ കിടക്കയിൽ നിന്ന് എണീറ്റ്, സേഫിന്റെ അടുക്കലെത്തി സേഫിന്റെ പിടിയിൽ കൈവച്ചപ്പോഴാണ് കുഴഞ്ഞുവീണത്. ആ രംഗം എന്നെ ചിന്താധീനനാക്കി. ഓഫീസിൽ ഞങ്ങൾ അക്കാര്യത്തെപ്പറ്റി ദീർഘമായി സംസാരിച്ചു. പക്ഷേ തനിച്ചിരുന്നപ്പോൾ ആ സംഭവത്തിന്റെ അർത്ഥത്തെപ്പറ്റി ഞാൻ ചിന്തിക്കാൻ തുടങ്ങി. ഇത്തരത്തിലുള്ള ചെറിയ സംഭവങ്ങൾ നമ്മുടെ ജീവിതവീക്ഷണത്തെ ഗണ്യമായി സ്വാധീനിക്കുന്നതായി എനിക്കു തോന്നി. ബോധപൂർവ്വമായ പര്യാലോചനകളിലൂടെയോ യുക്തിപൂർവ്വമായ തീരുമാനമെടുക്കലിലൂടെയോ അല്ലായിരിക്കാം; ധാരണകൾ മനസ്സിൽ പതിയാൻ വ്യഗ്രതകാട്ടുന്ന ആ പ്രായത്തിൽ ലഭിക്കുന്ന ഉൾക്കാഴ്ചകൾ ദീർഘകാലം ഉപബോധമനസ്സിൽ ഒളിഞ്ഞുകിടക്കുന്നതിന്റെ ഫലമായിട്ടാവാം അത്.

## മത്സരപരീക്ഷയിൽ പങ്കെടുക്കുന്നു

രണ്ടുവർഷത്തോളം ഞാൻ കൊച്ചിൻ ട്രാൻസ്പോർട്ട് കമ്പനിയിൽ ജോലി നോക്കി. അതിനിടയ്ക്ക് 1941-ൽ ഒരു മത്സരപരീക്ഷയിൽ ഞാൻ പങ്കെടുത്തു. ഇന്ത്യൻ പോസ്റ്റ് ആന്റ് ടെലിഗ്രാഫ് ഡിപ്പാർട്ട്മെന്റിൽ ക്ലാർക്കുമാരെ റിക്രൂട്ടു ചെയ്യുന്നതിനുള്ളതായിരുന്നു പരീക്ഷ. പന്ത്രണ്ട് ഒഴിവുകളിലേക്കായി മൂന്നൂറോളം പേർ പരീക്ഷയെഴുതി. 80 ശതമാനം പേരും ബിരുദധാരികളാണെന്നു ഞാനറിഞ്ഞു. എനിക്കാകട്ടെ ഹൈസ്കൂൾ വിദ്യാഭ്യാസമേയുള്ളു താനും.

സെലക്ഷൻ കിട്ടുമെന്ന് എനിക്ക് ആശ ഉണ്ടായിരുന്നില്ല. ഏതാണ്ടൊരു അനായാസഭാവത്തോടെയാണ് ഞാൻ പരീക്ഷ എഴുതിയതുതന്നെ. ഏഴു 'പഗോഡ'കളെപ്പറ്റി കുറിപ്പെഴുതുവാനായിരുന്നു ഒരു ചോദ്യം. എത്ര ആലോചിച്ചിട്ടും എനിക്കൊന്നും ഓർമ്മവന്നില്ല. എന്നിട്ടും ഞാൻ ഇങ്ങനെ തട്ടിവിട്ടു: "ഏഴു പഗോഡകൾ അമേരിക്കയിലോ യൂറോപ്പിലോ ആസ്ട്രേലിയയിലോ ആയിരിക്കാനിടയില്ല. ആഫ്രിക്കയിലാണെന്നും തോന്നുന്നില്ല. ആ

സ്ഥിതിക്ക് അവ ഏഷ്യയിലായിരിക്കണം".

അതുപോലെതന്നെ അറ്റ്ലാന്റിക് ചാർട്ടറിനെപ്പറ്റിയും കുറിപ്പെഴുതുവാൻ ചോദിച്ചിരുന്നു (പരീക്ഷയ്ക്ക് ഏതാനും മാസംമുമ്പാണ് റൂസ്‌വെൽറ്റും ചർച്ചിലും ചേർന്ന് ചാർട്ടറിന് ഒപ്പുവച്ചത്). ഞാൻ കുറച്ചൊരു ധിക്കാരഭാവത്തിൽ എഴുതി: "അറ്റ്ലാന്റിക് ചാർട്ടർ, അതെവിടെ ഉയർന്നു വന്നുവോ (അറ്റ്ലാന്റിക് സമുദ്രമദ്ധ്യേ) അവിടെത്തന്നെ ചവിട്ടിത്താഴ്ത്തണം".

അറ്റ്ലാന്റിക് ചാർട്ടറിനെപ്പറ്റിയോ അതിന്റെ ഉദ്ദേശ്യങ്ങളെപ്പറ്റിയോ നല്ല ധാരണ അന്നെനിക്കുണ്ടായിരുന്നുവെന്ന് പറഞ്ഞുകൂടാ. ഞാൻ എഴുതിയത് ഉൾക്കാഴ്ചയേക്കാളധികമായി സഹജാവബോധത്തെയാണ് പ്രകടമാക്കുക. ഇന്നെനിക്കറിയാം, ഐക്യകക്ഷികൾ യുദ്ധത്തിൽ തോല്ക്കുമെന്ന നിലവന്നപ്പോൾ അമേരിക്കയെ യുദ്ധയത്നത്തിലേക്ക് ആകർഷിയ്ക്കാൻ ചർച്ചിൽ അവലംബിച്ച ഒരു ഒത്തുതീർപ്പാണതെന്ന്. റൂസ്‌വെൽറ്റ് തെന്നിമാറാൻ ശ്രമിച്ചു. ജർമ്മൻകാർക്കും ജപ്പാൻകാർക്കും എതിരായി സ്വന്തം സാമ്രാജ്യങ്ങളെ രക്ഷിക്കാനാണ് ബ്രിട്ടനും ഫ്രാൻസും യുദ്ധം ചെയ്യുന്നതെന്നായിരുന്നു റൂസ്‌വെൽറ്റിന്റെ ചിന്ത. 1941-ലെ പേൾ ഹാർബർ സംഭവം വരെ റൂസ്‌വെൽറ്റ് ഓർത്തത് യുദ്ധത്തിൽ നേരിട്ടിടപെടാതെ ഐക്യകക്ഷികൾക്ക് ആയുധമുണ്ടാക്കി വിറ്റ് ലാഭം കൊയ്തുകൊണ്ടിരിക്കുകയാണ് അമേരിക്കയുടെ സാമ്പത്തിക നേട്ടത്തിന് ഉത്തമമെന്നാണ്. അമേരിക്കയുടെ ആയുധനിർമ്മാണ വ്യവസായം അഭൂതപൂർവമായി വികസിച്ചു. അമേരിക്കൻ സമ്പദ്‌വ്യവസ്ഥ കുതിച്ചുകയറി.

1941 ആഗസ്റ്റ് 14-ാം തീയതി ബ്രിട്ടനും അമേരിക്കയും അറ്റ്ലാന്റിക് ചാർട്ടറിൽ ഒപ്പിട്ടു. സ്വന്തം ഗവൺമെന്റിനെ തിരഞ്ഞെടുക്കാൻ ജനങ്ങൾക്കുള്ള അവകാശം സംബന്ധിച്ച വകുപ്പുകളും മറ്റും റൂസ്‌വെൽറ്റിന്റെ പ്രേരണയ്ക്കു വിധേയനായി ചർച്ചിൽ സമ്മതിച്ചുകൊടുക്കേണ്ടിവന്നു. ഇന്ത്യയിൽ, മഹാത്മാഗാന്ധി യുദ്ധത്തെ എതിർത്തു-തത്വത്തിൽ അത് തെറ്റാണെന്നുള്ള ന്യായത്തിൽ. ബ്രിട്ടീഷ് യജമാനന്മാർ ഗാന്ധിജിയെ അറസ്റ്റുചെയ്തു. ബ്രിട്ടൻ ദുർബലമാകുംതോറും ഇന്ത്യയ്ക്കു സ്വാതന്ത്ര്യം കിട്ടുന്നതിനുള്ള അവസരം വർദ്ധിക്കുമെന്നായിരുന്നു നമ്മുടെ ചിന്ത. അമേരിക്ക ബ്രിട്ടീഷുകാരോടു കൂടെ ചേർന്നതിനാൽ നമ്മുടെ സ്വാതന്ത്ര്യപ്രാപ്തി വീണ്ടും അകലുകയാണെന്നു നാം കണക്കാക്കി. മാത്രമല്ല, അറ്റ്ലാന്റിക് ചാർട്ടറിലെ വാചകക്കസർത്ത്, സ്വാതന്ത്ര്യത്തെയും ജനാധിപത്യത്തെയും ന്യായീകരിക്കുന്നതിന്റെ പേരിൽ വുഡ്രൊ വിൽസൺ ഒന്നാം ലോകമഹായുദ്ധ പ്രത്യയശാസ്ത്രത്തെ പിന്തുണച്ച അതേ വാക്യങ്ങളുടെ പുനരുത്ഥാനം മാത്രമായിരുന്നു. എല്ലാ ജനതകൾക്കും



സ്വയം നിർണയാവകാശം; നല്ലത്-പക്ഷേ ബ്രിട്ടീഷ് കോളനികൾക്കില്ല. അക്കാലത്ത് ആ കാപട്യത്തിന്റെ ഒരു ഭാഗം മാത്രമേ ഞാൻ മനസ്സിലാക്കിയുള്ളു.

## പോസ്റ്റൽ ജീവനക്കാരൻ

ഏതായാലും എന്റെ ഔദ്ധത്യമൊക്കെയുണ്ടായിട്ടും ഞാൻ മത്സരപ്പരീക്ഷയിൽ വിജയിയായി. കൊളോണിയൽ ഗവൺമെന്റിന്റെ പോസ്റ്റ് ആന്റ് ടെലിഗ്രാഫ് ഡിപ്പാർട്ടുമെന്റിൽ ഞാൻ ജോലിക്കു കയറി. എന്റെ ശമ്പളം പെട്ടെന്ന് 15 രൂപയിൽ നിന്ന് 39 രൂപയായി ഉയർന്നു-പ്രതിമാസം. കൊച്ചിയിലെ ഹെഡ് പോസ്റ്റോഫീസിൽ കുറച്ചു കാലം ജോലി ചെയ്ത ശേഷം ഞാൻ മദ്രാസിൽ മോഴ്സ് ടെലിഗ്രാഫിക് സിഗ്നലിങ്ങിൽ പരിശീലനത്തിനു നിയോഗിതനായി. മദ്രാസിലെ കോടമ്പാക്കത്തായിരുന്നു ഞങ്ങളുടെ പരിശീലനകേന്ദ്രം. അടുത്തൊരു ലോഡ്ജിൽ മറ്റു പരിശീലിതരോടൊപ്പം ഞാൻ താമസിച്ചു. തമിഴ്, തെലുങ്ക്, കന്നഡ എന്നീ നാടുകളിലെ യുവാക്കളുമായി എന്റെ ആദ്യസമ്പർക്കം. എല്ലാവരും സമർത്ഥരായ യുവാക്കൾ; നല്ല സുഹൃത്തുക്കളായി ഞങ്ങൾ.

ടെലിഗ്രാഫി പഠിക്കുന്നതിനു പുറമെ സ്വന്തമായി ഞാൻ കുറെ പഠനങ്ങളിലേർപ്പെട്ടു. തമിഴ് എഴുതാനും വായിക്കാനും ഞാൻ പഠിച്ചു-ചില തമിഴ് സുഹൃത്തുക്കളുടെ സഹായത്തോടെ. തമിഴും മലയാളവും ദ്രാവിഡ കുടുംബത്തിൽപെട്ട സഹോദരഭാഷകളാണ്- മലയാളത്തിൽ സംസ്കൃതത്തിന്റെ സ്വാധീനം കുറച്ചു കൂടുതലുണ്ടെന്നു മാത്രം.

തമിഴരുടെ ചില രീതികൾ എന്നിൽ താല്പര്യമുണർത്തി. തമിഴ് ഭക്ഷണരീതി ഞാൻ പ്രയാസം കൂടാതെ സ്വായത്തമാക്കി. വീട്ടിൽ ഞാൻ ഭക്ഷണത്തിൽ പ്രത്യേകിച്ചു ഇഷ്ടാനിഷ്ടങ്ങൾ വളർത്തിയിട്ടില്ലായിരുന്നുവെന്നത് ഉപകാരമായി. പാൽക്കാരൻ പശുവിനെ നമ്മുടെ വീട്ടിൽ കൊണ്ടുവന്ന് നമ്മുടെ പാത്രത്തിലേക്കു പാൽ കറന്നു വീഴ്ത്തിത്തരുമെന്നത് ആഹ്ലാദകരമായിരുന്നു. സ്വാഭാവികമായ ചൂടോടുകൂടി പാൽ കുടിക്കാൻ അത് അവസരം നല്കി. കൊച്ചിയേക്കാൾ വളരെവലിയ പട്ടണമായിരുന്നു മദ്രാസ്. പക്ഷേ സുഹൃത്തുക്കളോടൊന്നിച്ചു കുറച്ചു സ്ഥലങ്ങൾ കണ്ടു എന്നതൊഴിച്ചാൽ സാഹസികോദ്യമങ്ങൾക്കൊന്നും ഞാൻ ഒരുമ്പെട്ടില്ല.

## ക്വിറ്റിന്ത്യാപ്രസ്ഥാനം

1942-ലെ ക്വിറ്റിന്ത്യാ പ്രസ്ഥാനമാണ് മനസ്സിൽ തങ്ങിനില്ക്കുന്ന ഒരോർമ.

ജപ്പാൻകാർ 1941 ഡിസംബറിൽ പേൾ ഹാർബർ ആക്രമിച്ചു. ഇന്ത്യയെയും അവർ ആക്രമിച്ചേക്കുമെന്ന ഭയപ്പാടു പൊന്തിനിന്നു. അങ്ങനെ സംഭവിച്ചാൽ ഇന്ത്യക്കാരുടെ കൂറ് ആരോടായിരിക്കുമെന്നതു സംശയാസ്പദമായി. ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ ചട്ടക്കൂടിനുള്ളിൽ ഇന്ത്യയ്ക്കു "പൂർണ്ണഡൊമീനിയൻ പദവി" നൽകി ഇന്ത്യയെ പ്രീണിപ്പിക്കാമെന്ന ലാക്കോടെ ചർച്ചിൽ തന്റെ പ്രത്യേക പ്രതിനിധിയായി സർ സ്റ്റാഫോർഡ് ക്രിപ്സിനെ ഇന്ത്യയിലേക്കയച്ചു. ക്രിപ്സ് ഒരു സോഷ്യലിസ്റ്റും നെഹ്രുവിന്റെയും മറ്റും സുഹൃത്തുമായിരുന്നു. എന്നാൽ ഇന്ത്യൻ ജനത ആവശ്യപ്പെട്ടത് പൂർണ്ണസ്വരാജ്-പൂർണ്ണ സ്വാതന്ത്ര്യം-ലഭിക്കണമെന്നതായിരുന്നു. കൂടിയാലോചിക്കാൻ ക്രിപ്സിനെ അധികാരപ്പെടുത്തിയിരുന്നില്ല. കോളനിപദവിയിൽ നിന്നു ഡൊമീനിയൻ പദവിയിലേക്കുള്ള ഉയർച്ച വാഗ്ദാനം ചെയ്യുകമാത്രം. ആ നിർദേശം ഇന്ത്യ നിരാകരിച്ചു.

ജപ്പാന്റെ ഭീഷണി നിലനില്ക്കുന്നിടത്തോളം സ്വാതന്ത്ര്യം നേടുക ഇന്ത്യയ്ക്ക് വിപല്ക്കരമാണെന്നും ഇന്ത്യ സംരക്ഷണാർത്ഥം ബ്രിട്ടന്റെ കുടക്കീഴിൽ നില്ക്കണമെന്നുമുള്ളതായിരുന്നു ബ്രിട്ടന്റെ ഒരു വാദം. മഹാത്മാഗാന്ധിയിലൂടെ ഇന്ത്യ ഇതിനു മറുപടി നല്കി: "ജോൺ ബുൾ, നിങ്ങൾ ഇന്ത്യ വിട്ടുപോവുക. സ്വതന്ത്രഭാരതം, സ്വകീയമായ അക്രമരഹിതമാർഗ്ഗങ്ങളുപയോഗിച്ച് ജപ്പാൻകാരെ കൈകാര്യം ചെയ്തുകൊള്ളും. ഞങ്ങളുടെ മണ്ണിൽ നിങ്ങളുടെ സാന്നിധ്യം ജപ്പാൻകാരെ പ്രകോപിപ്പിക്കുകയേയുള്ളു". ഇന്ത്യ വിട്ടുപോകാൻ ജോൺ ബുൾ വിസമ്മതിച്ചു. ഏതാണ്ട് 60,000 ഇന്ത്യക്കാരെ അവർ ജയിലിലടച്ചു. ഇന്ത്യൻ ജനതയെ ഭയപ്പെടുത്തി വിപ്ലവം അടിച്ചമർത്താൻ ബ്രിട്ടീഷുകാർ ഞങ്ങളുടെ ഏതാനും നഗരങ്ങളെ ബോംബർ വിമാനങ്ങളുപയോഗിച്ച് ആക്രമിക്കുകപോലുമുണ്ടായി.

അറ്റ്ലാന്റിക് ചാർട്ടറിനെപ്പറ്റിയുള്ള ഇന്ത്യയുടെ ധാരണ ശരിയായിരുന്നു. 1942-ൽ അമേരിക്ക സഖ്യകക്ഷികളുടെ യുദ്ധോദ്യമങ്ങളിൽ ചേർന്നതോടെ, ഇന്ത്യയിലെ വിപ്ലവത്തെ കൈകാര്യം ചെയ്യാൻ ബ്രിട്ടീഷുകാർക്ക് ഇടവേള ലഭിച്ചു. അവർ ആ തക്കം മൃഗീയമായരീതിയിലും കാര്യക്ഷമമായും വിനിയോഗിച്ചു. ജപ്പാൻകാർക്കെതിരായി ആഞ്ഞടിക്കാൻ അമേരിക്കൻ യുദ്ധവിമാനങ്ങൾ ബോംബെയിൽനിന്നും കൽക്കട്ടായിൽ നിന്നും ഉയർന്നുപൊങ്ങിയ സമയത്തു ബ്രിട്ടീഷുകാർ ഇന്ത്യയിൽ വിപ്ലവകാരികളെ വെടിവച്ചു വീഴ്ത്തുന്നതിൽ വ്യാപൃതരായി.

ക്വിറ്റ് ഇന്ത്യാ പ്രസ്ഥാനം പൊട്ടിപ്പുറപ്പെട്ടപ്പോൾ ഞാൻ മദ്രാസിലാണ്. എന്റെ രാജ്യാഭിമാനം ജ്വലിച്ചു. യൂണിവേഴ്സിറ്റി വിദ്യാർത്ഥികളോടൊപ്പം



ഞാനും തൊണ്ടതുറന്നു പ്രതിഷേധ സ്വരം മുഴക്കി: "ജോൺ ബുൾ, ഇന്ത്യ വിട്ടു പോകൂ. ഈങ്ക്വിലാബ് സിന്ദാബാദ്" (വിപ്ലവം നീണാൾ വാഴട്ടെ എന്നതിന്റെ ഉറുദുരൂപം). യാത്ര മുടക്കാൻ ലോക്കൽ ട്രയിനുകളിൽ അലാറം ചെയിൻ പിടിച്ചുവലിക്കുന്ന കോളജുവിദ്യാർത്ഥികളുടെ കൂട്ടത്തിൽ ഞാനും ചേർന്നു. ഞാൻ ചെയിൻ വലിച്ചില്ലെങ്കിലും ആ ഗണത്തിൽ ചേരുക ആ ഉദ്യമത്തോടു താദാത്മ്യം പ്രാപിക്കുകയാണല്ലോ. ആഹ്ലാദപ്രദമെങ്കിലും അപകടകരമായിരുന്നു ആ ഉദ്യമം. ഞങ്ങൾ ബ്രിട്ടീഷ് ഗവൺമെന്റിന്റെ "ഏറ്റവും അനുസരണയുള്ള ഭൃത്യന്മാരാ"ണെന്നു പരിഗണിക്കപ്പെട്ടിരുന്നു.

മദ്രാസിനു സമീപം (നഗരത്തിലല്ല) ജപ്പാൻകാർ ഒരു ബോംബിട്ടതായി താമസിയാതെ കേട്ടു. വേണ്ടിവന്നാൽ ഞങ്ങൾക്ക് ഇന്ത്യയിൽ ബോംബുവർഷിക്കാൻ കഴിയുമെന്ന് ബ്രിട്ടീഷുകാരെ ധരിപ്പിക്കുകയായിരുന്നിരിക്കാം അതിന്റെ ഉദ്ദേശ്യം. ആർക്കറിയാം, അതു ബ്രിട്ടീഷ് പോർവിമാനങ്ങളുടെ ഒരു സൂത്രമായിരുന്നില്ലെന്ന്! ഒരു ബോംബ് ഇട്ടെന്നും അതൊരു കോഴിയെ കൊന്നുവെന്നും മനുഷ്യരാരും മരിച്ചിട്ടില്ലെന്നും പത്രവാർത്ത വായിച്ചതോർക്കുന്നു.

## സുഭാഷ് ചന്ദ്രബോസ്

ഈ ഘട്ടത്തിലാണ് ധീരനും പ്രഗത്ഭനുമായ ഒരു ദേശീയ നേതാവായിരുന്ന സുഭാഷ് ചന്ദ്രബോസ് (1938-ൽ ഇന്ത്യൻ നാഷണൽ കോൺഗ്രസ് പ്രസിഡണ്ട്. 1940-ൽ അദ്ദേഹം ഗാന്ധിജിയോടും നെഹ്രുവിനോടും തെറ്റിപ്പിരിഞ്ഞു.) ഇന്ത്യൻ നാഷണൽ ആർമി സംഘടിപ്പിക്കാൻ തുടങ്ങിയത്. ജപ്പാന്റെയും ജർമ്മനിയുടെയും പിന്തുണയോടു കൂടി ഇന്ത്യയെ ആക്രമിച്ച് ബ്രിട്ടീഷുകാരിൽനിന്നു ഇന്ത്യയെ മോചിപ്പിക്കുകയായിരുന്നു ബോസിന്റെ ലക്ഷ്യം. ജർമ്മനിയിൽ യുദ്ധത്തിൽ പിടിക്കപ്പെട്ട ഇന്ത്യക്കാർ, വിമോചിതരായ ബ്രിട്ടീഷ് ഇന്ത്യൻ യുദ്ധത്തടവുകാർ (പ്രത്യേക ഉദ്ദേശ്യത്തോടെ ജപ്പാൻകാർ ഈ തടവുകാരെ വിട്ടയയ്ക്കുകയായിരുന്നു), മലേഷ്യ,സിംഗപ്പൂർ, ബർമ എന്നിവിടങ്ങളിൽ നിന്നും മറ്റുമായി ചേർന്ന ഇന്ത്യൻ വോളണ്ടിയർമാർ എന്നിവരാണ് ഈ വോളണ്ടിയർ സൈന്യത്തിൽ അംഗങ്ങൾ. ജപ്പാൻ, ജർമ്മനി എന്നീ രാജ്യങ്ങളുടെ സഹായത്തോടെ 50, 000 വരുന്ന ഒരു സൈന്യത്തിനു ബോസ് പരിശീലനം നല്കി.

ബോസ് 1943 ഒക്ടോബറിൽ ഒരു സ്വതന്ത്ര ഇന്ത്യൻ ഗവൺമെന്റ് രൂപവല്ക്കരിച്ചതായി പ്രഖ്യാപനം ചെയ്തു. ബർമ (മ്യാൻമർ)യിൽ നിന്ന് ഇന്ത്യയുടെ വടക്കുകിഴക്കൻ പ്രദേശത്തെ (ഇംഫാൽ) ആക്രമിക്കുകയും

ചെയ്തു. വാഗ്ദാനപ്രകാരം ജാപ്പനീസ് വിമാനങ്ങളുടെ പിന്തുണ ലഭിക്കാതെ വന്നതിനാൽ, ബ്രിട്ടീഷ് ഇന്ത്യൻ ആർമിക്ക് ഇന്ത്യൻ നാഷണൽ ആർമിയെ ക്ഷണേന തുരത്താൻ കഴിഞ്ഞു. ബോസ് തിരോധാനം ചെയ്തു. അതിനു ശേഷം അദ്ദേഹം എവിടെയും പ്രത്യക്ഷനായിട്ടില്ല. ഒരു വിമാനാപകടത്തിനു ശേഷം അദ്ദേഹം തായ്‌വാനിൽ ഒരു ആശുപത്രിയിൽ മരിച്ചതായി പറയപ്പെടുന്നു.

അമ്പതുവർഷം മുമ്പാണത്. മൊത്തത്തിൽ ഈ പ്രതിഭാസത്തോടുള്ള എന്റെ പ്രതികരണം പരസ്പരവിരുദ്ധമായിരുന്നു. "രാജ്യാഭിമാനികളിൽ രാജ്യാഭിമാനി" എന്നാണു മഹാത്മാഗാന്ധി ബോസിനെ വിശേഷിപ്പിച്ചത്. ആ വിശേഷണം ബോസ് അർഹിക്കുന്നുവെന്നാണെന്റെ പക്ഷവും. ബോസ് ധീരനും ത്യാഗിയും യാഥാർത്ഥ്യബോധമുള്ള നേതാവുമായിരുന്നു. ബ്രിട്ടന്റെ അധികാരത്തോടുള്ള അദ്ദേഹത്തിന്റെ മറുതലിപ്പ് എന്റെ ആദരം പിടിച്ചുപറ്റി.

അതിപ്രശസ്തമായ ഇന്ത്യൻ സിവിൾ സർവ്വീസ് പരീക്ഷ അദ്ദേഹം കേംബ്രിഡ്ജിൽ വച്ചു പാസായി. പക്ഷേ സാമ്രാജ്യത്വസമ്പ്രദായത്തോടുള്ള തന്റെ അവഹേളനത്തിന്റെ സൂചനയായി ബോസ് തന്റെ സർട്ടിഫിക്കറ്റ് പരസ്യമായി കീറിക്കളഞ്ഞു. ഈ നടപടിയും എന്നെ ആവേശംകൊള്ളിച്ചു. പക്ഷേ രണ്ടു കാര്യങ്ങൾ എനിക്ക് അംഗീകരിക്കാനായില്ല. ഇന്ത്യയുടെ മോചനത്തിന് നാസി ജർമ്മനിയുടെ പിന്തുണ തേടിയതും, പരാജയപ്പെടുമെന്ന് അറിഞ്ഞുകൊണ്ടുതന്നെ ഇന്ത്യയെ ആക്രമിച്ച മൗഢ്യവും. ബോസിന് കരുത്തുണ്ടായിരുന്നു. അല്പംകൂടി വ്യത്യസ്തമായ തന്ത്രജ്ഞത പ്രദർശിപ്പിച്ചിരുന്നെങ്കിൽ അദ്ദേഹത്തിന് വേറൊരു തരത്തിലുള്ള സ്വതന്ത്രഭാരതം കരുപ്പിടിക്കാൻ കഴിഞ്ഞേനേ.

മറുവശത്ത് മഹാത്മാഗാന്ധി ആദ്ധ്യാത്മികമായി കൂടുതൽ ആകർഷകനായ വ്യക്തിയായിരുന്നു. യഥാർത്ഥത്തിൽ ഭാരതീയനും യഥാർത്ഥത്തിൽ സാർവലൗകികനും. കഴിഞ്ഞ രണ്ടു നൂറ്റാണ്ടിനകത്ത് ലോകം കണ്ടിട്ടുള്ള ഏറ്റവും ഉത്തമമായ മനുഷ്യമാതൃക! ബോസ് നെഹ്രുവിനെപ്പോലെ കേംബ്രിഡ്ജിൽ പരിശീലിച്ച പാശ്ചാത്യ ഉൽപതിഷ്ണുവായിരുന്നു. തന്റെ വിപ്ലവമാർഗങ്ങളിൽ കുറെക്കൂടി തീക്ഷ്ണവാനായിരുന്നുവെന്നു മാത്രം. ഗാന്ധിജിയാകട്ടെ കലർപ്പില്ലാത്ത ആർജവത്വത്തിന് ഉടമയായിരുന്നു. എല്ലാവരോടും ആത്മാർത്ഥമായ സ്നേഹവും സഹാനുഭൂതിയും ഉള്ള ഒരു മനുഷ്യസ്നേഹി. ദരിദ്രരോടും കഷ്ടപ്പെടുന്നവരോടും അദ്ദേഹം അടുപ്പം പുലർത്തി. ലാളിത്യംകൊണ്ട് അവരോട് താദാത്മ്യപ്പെട്ടു. ആഴമേറിയ മതാത്മകതയും രാഷ്ട്രീയമായ കൂർമബുദ്ധിയും അദ്ദേഹത്തിൽ വെട്ടിത്തിളങ്ങി.



ഞാൻ ആദരിച്ച മറ്റൊരു ഭാരതീയനാണ് രവീന്ദ്രനാഥ ടാഗോർ. അദ്ദേഹത്തിന്റെ ഗീതാഞ്ജലിയും പോസ്റ്റോഫീസും ഫലവർഗ്ഗം ശേഖരിക്കുന്നവനും(fruit gathering) മറ്റു കവിതകളും എന്റെ ഹൃദയത്തെ ഗാഢമായി സ്പർശിച്ചു. ജീവിതനിഗൂഢതയെ ടാഗോർ സ്പർശിച്ചറിഞ്ഞു. അദ്ദേഹം പാശ്ചാത്യ ഉൽപതിഷ്ണുവായിരുന്നില്ല. അദ്ദേഹം അദൃശ്യമായതിന്റെ കവിയും യഥാർത്ഥ സൗന്ദര്യത്തിന്റെ ഗായകനും പരിശുദ്ധിയുടെ ആവിഷ്കർത്താവുമായിരുന്നു. പോസ്റ്റോഫീസിൽ എന്റെ സഹപ്രവർത്തകനും സുഹൃത്തുമായ വർഗീസ് മാത്യു (ചിന്തകൻ എന്നാണു ഞങ്ങൾ സ്നേഹപൂർവ്വം അദ്ദേഹത്തെ വിളിക്കുക) ടാഗോറിന്റെ കൃതികൾ എന്നെ വായിച്ചു കേൾപ്പിക്കുകയും ഓർമയിൽ നിന്ന് പലതും എന്നെ പാടികേൾപ്പിക്കുകയും ചെയ്യുമായിരുന്നു. ഇന്ത്യയുടെ മോചനം തന്റേതായ വീക്ഷണത്തിൽ അദ്ദേഹം ഗാഢമായി ആഗ്രഹിച്ചു. എങ്കിലും ഗാന്ധിജിയിൽ നിന്നും നെഹ്രുവിൽ നിന്നും അദ്ദേഹം കുറെ അകന്നുനിന്നു. ഇന്ത്യയുടെ സ്വാതന്ത്ര്യസമരത്തിൽ അദ്ദേഹം ഒരിക്കലും കേന്ദ്രസ്ഥാനത്തു പ്രവേശിച്ചില്ല. 1947-ൽ സ്വാതന്ത്ര്യം നേടിയ ഇന്ത്യയുടെ ത്രിമൂർത്തികളായി ഗാന്ധിയെയും ടാഗോറിനെയും നെഹ്രുവിനെയും ഞാൻ വിഭാവനം ചെയ്തു.

## ട്രേഡ്‌യൂണിയൻ സെക്രട്ടറി

ഇന്ത്യൻ പോസ്റ്റ് ആന്റ് ടെലിഗ്രാഫ് യൂണിയന്റെ തിരുവിതാംകൂർ- കൊച്ചി സംസ്ഥാനങ്ങളിലെ അസോഷ്യേറ്റ് സെക്രട്ടറിയായി താമസിയാതെ ഞാൻ തെരഞ്ഞെടുക്കപ്പെട്ടു. ആ നിലയ്ക്കു ഈ രണ്ടു സംസ്ഥാനങ്ങളിലും ബ്രിട്ടീഷുകാർക്കെതിരായി ഒന്നാമത്തെ ദേശവ്യാപകമായ പോസ്റ്റ്-ടെലിഗ്രാഫ് തൊഴിലാളികളുടെ പണിമുടക്കു സംഘടിപ്പിക്കുന്ന ചുമതല എന്റെ തോളിൽപതിച്ചു. ന്യായയുക്തമായ ഞങ്ങളുടെ പല ഡിമാന്റുകളും കൊളോണിയൽ ഭരണകൂടം അനുവദിച്ചു. അവസാനനിമിഷം പൊതുജനങ്ങളുടെ അസൗകര്യം ഒഴിവാക്കാൻ പണിമുടക്ക് പിൻവലിക്കുകയുണ്ടായി.

1947-ൽ ഞാൻ പോസ്റ്റ്ഓഫീസിലെ എന്റെ ജോലി രാജിവച്ച് എത്യോപ്യയിലേക്കു പുറപ്പെട്ടപ്പോൾ ഇന്ത്യൻ ട്രേഡ് യൂണിയൻ ജേണൽ എന്റെ ചിത്രവും ഒരു അഭിനന്ദനക്കുറിപ്പും പ്രസിദ്ധീകരിക്കുകയുണ്ടായി.

## ചുക്കാനില്ലാത്ത പ്രയാണം

1947-ൽ ഞാൻ എറണാകുളത്തു ജോലി നോക്കുകയായിരുന്നു. ഒരു വീടു

വാടകയ്ക്കെടുക്കാനും ഒരു ഭൃത്യനെ ജോലിക്കു നിയോഗിക്കാനും അന്നെനിക്കു കഴിയും. എന്റെ കനിഷ്ഠ സഹോദരൻ എബ്രഹാം അന്ന് എന്നോടൊപ്പം താമസിച്ചു ബി. കോമിനു പഠിക്കുന്നു. എന്റെ സീമന്ത സഹോദരൻ പൗലോസ് ബ്രിട്ടീഷ് ഇന്ത്യൻ നേവിയിലാണ്. ആസ്ഥാനം ബോംബെ. അദ്ദേഹത്തിന്റെ യുവതിയായ ഭാര്യയും ഞങ്ങളോടൊപ്പം എറണാകുളത്തു പാർക്കുന്നു. തൃപ്പൂണിത്തുറയിലെ വീട്ടിലെ ചുറ്റുപാടുകൾ അന്നും ദുസ്സഹമായി തുടരുകയാണ്.

ഒരളവിൽ ജനസമ്മതിയുള്ള, സാധാരണഗതിയിൽ സന്തുഷ്ടനായ യുവാവാണു ഞാൻ. പക്ഷേ അടിസ്ഥാനപരമായി എന്റെ ജീവിതരീതി എനിക്കു സംതൃപ്തി തന്നില്ല എന്നതാണു വാസ്തവം. ഞാൻ ക്രമമായി പള്ളിയിൽ പോയിരുന്നു. ദൈവവുമായുള്ള സംഭാഷണം ഈ വർഷങ്ങളിൽ തുടർന്നുപോന്നു. എന്റെ ജീവിതരീതിയ്ക്ക് ഞാൻ ഓരോ ഒഴിവുകഴിവു ദൈവത്തോടു പറയും. പ്രകടമായി ദുഷ്ടമോ പാപമയമോ ആയിരുന്നില്ലെങ്കിലും സാമാന്യേന അർത്ഥരഹിതമായ ജീവിതരീതി ആയിരുന്നു എന്റേതെന്നു പറയാം. ലക്ഷ്യനിഷ്ഠമല്ലാത്ത യാത്ര, ഗൗരവം കുറഞ്ഞ ജീവിതശൈലി, പറയത്തക്ക റൊമാൻസു പോലുമില്ല. എന്റെ സങ്കല്പഭാവനയ്ക്കു ശോഭ പകർന്ന ആരെയും ഞാൻ കണ്ടുമുട്ടിയില്ല.

## സുഹൃത്തിന്റെ മരണം-ഒരു സുപ്രധാനവഴിത്തിരിവ്

മദ്ധ്യവയസ്കനും ഒരു സുഹൃത്തുമായിരുന്ന ഡോ. പുത്തൂരാൻ അന്തരിച്ച വാർത്ത ഒരു ദിവസം എത്തിച്ചേർന്നു. വിജയശ്രീലാളിതനായ ഒരു കണ്ണുരോഗവിദഗ്ധനായിരുന്നു അദ്ദേഹം. അരോഗദൃഢഗാത്രൻ, ഊർജസ്വലനായ സ്പോർട്ട്സ്മാൻ. ഹൃദ്രോഗം നിമിത്തമാണ് അദ്ദേഹം മരിച്ചത്. കൈയിൽ ടെന്നിസ് റാക്കറ്റുമായി ടെന്നിസ് ക്ലബിലേയ്ക്കു പ്രവേശിക്കുന്ന കവാടത്തിങ്കൽവച്ചായിരുന്നു അന്ത്യം. ഞാൻ ഞെട്ടി. ശോകം എന്നെ വികാരവിധുരനാക്കി. ജീവിതത്തിന്റെ നശ്വരതയെപ്പറ്റി കൂടുതലായി ചിന്തിക്കാൻ ഈ സംഭവം പ്രേരണ ചെലുത്തി. അന്നുരാത്രി എന്റെ കിടക്കമുറിയുടെ ഏകാന്തതയിൽ ഞാനെന്റെ ദൈവവുമായി ദീർഘമായി സംഭാഷിച്ചു.

"അതേ, കർത്താവേ, അദ്ദേഹത്തെപ്പോലെ ഞാനും മരിച്ചേക്കാമെന്ന് ഞാനറിയുന്നു. എന്റെ ജീവിതം ഭേദഗതി ചെയ്ത് മേൽത്തരം ഫലം കായ്ക്കത്തക്കവിധമാക്കണം. എനിക്കാഗ്രഹമുണ്ടെന്ന് അവിടുത്തേക്കറിയാമല്ലോ. പക്ഷേ എന്റെ സുഹൃത്തുക്കളേയും അങ്ങേയ്ക്ക് അറിയാം. ഞാൻ നാളെ പൊടുന്നനവേ പ്രകടമായ ഭക്തിജീവിതത്തിലേക്കു തിരിഞ്ഞാൽ അവരെന്നെ



പരിഹസിക്കും. അതെനിക്കു സഹിക്കാൻ വയ്യ. ഈ സമൂഹത്തിൽ ജീവിതം തുടരുന്നിടത്തോളം അനുതപിക്കാനോ ശൈലിമാറ്റാനോ എനിക്കു ധൈര്യമില്ല. പക്ഷേ ഞാനൊന്നു വാഗ്ദാനം ചെയ്യുന്നു. എന്നെ തികച്ചും പുതിയ ഒരു സാഹചര്യത്തിൽ മാറ്റി പ്രതിഷ്ഠിക്കുന്ന പക്ഷം, ഞാനൊരു വ്യത്യസ്ത വ്യക്തിയായിത്തീരും. അവിടുത്തോട് പൂർണ അനുസരണവും പൂർണസമർപ്പണവും വിധേയത്വവുമുള്ള വ്യക്തി. ഞാൻ വാഗ്ദാനം ചെയ്യുന്നു".

ആ വാഗ്ദാനത്തിനു പകുതി ഗൗരവമേയുള്ളുവെന്ന് എനിക്കറിയാമായിരുന്നു. ദൈവം എന്റെ വാഗ്ദാനത്തെ പൂർണഗൗരവത്തോടെ എടുക്കുകയില്ലെന്നും ഞാൻ കരുതി. ഞാൻ പകുതി ഗൗരവത്തിലായതിനാൽ അദ്ദേഹം അതു കാര്യമായി എടുക്കാനും മതി. അദ്ദേഹം അതിനു തയ്യാറായിയെന്നു താമസിയാതെ വ്യക്തമായി.

പിറ്റേദിവസമായിരുന്നു പുത്തൂരാന്റെ ശവസംസ്ക്കാരം. ഓർത്തഡോക്സ് രീതിയിലുള്ള ലളിതമായ പരമ്പരാഗത ചടങ്ങ് 10 മണിയോടെ തീർന്നു. അന്ന് ഉച്ചതിരിഞ്ഞു രണ്ടുമണിമുതൽ ഒമ്പതു മണിവരെയായിരുന്നു എനിക്ക് ടെലഗ്രാഫ് ഡ്യൂട്ടി.

ശവസംസ്ക്കാരം കഴിഞ്ഞു ഞാൻ ഡോക്ടർ പുത്തൂരാന്റെയും എന്റെയും പൊതുസുഹൃത്തായ മാത്യു ചൂളക്കലിന്റെ റേഡിയോ സ്റ്റോർമുറിയിലിരുന്നു സ്മര്യപുരുഷനെപ്പറ്റി പലതും സംസാരിച്ചു. പെട്ടെന്നു മാത്യു പറഞ്ഞു, 'എനിക്ക് ഉടൻ ആലുവായ്ക്കു പോകണം. കൂടെ വരുന്നോ? ജോലിക്കുകയറുന്ന സമയത്തുതന്നെ തിരിച്ചെത്താം.' ശവസംസ്ക്കാരത്തിനുശേഷം ഒരു മാറ്റം ഞാനും ആഗ്രഹിച്ചതാണ്. ഞാൻ ഉടൻതന്നെ സമ്മതം മൂളി.

ആ സമയത്ത് സമീപത്തുള്ള ഇൻഡ്യൻ എയർലൈൻസ് ഓഫീസിലെ വെള്ള യൂണിഫോം അണിഞ്ഞ ഒരു ഉദ്യോഗസ്ഥൻ കടയിലേക്കു കയറിവന്നു. കൂടെ ഒരു വെള്ളക്കാരനുമുണ്ട്. ഉദ്യോഗസ്ഥൻ വിദേശിയനെ ഞങ്ങൾക്കു പരിചയപ്പെടുത്തി: "ഇദ്ദേഹത്തിന് ആലുവാ വരെ പോകണം. അവിടെയെത്താൻ ഏതു ബസ്സിൽ കയറണമെന്നു പറഞ്ഞു കൊടുക്കാമോ?"

'ഞങ്ങൾ ഇപ്പോൾത്തന്നെ കാറിൽ ആലുവായ്ക്കു പുറപ്പെടുകയായി. ചെറിയ കാറാണ്. അസൗകര്യം തോന്നുന്നില്ലെങ്കിൽ ഞങ്ങളുടെ കൂടെ വന്നാലും.' എന്റെ സുഹൃത്ത് പറഞ്ഞു.

കാനഡാക്കാരനായ ഡോ. റോബർട്ട് എൻ. തോംസൺ ആയിരുന്നു ആ

